# THE CHURCH WEEKLY

Vol. VI | SUNDAY 9th MARCH 1952 | PRICE 2 ANNAS PER COPY | NO. 9

## KINGSHIP

Father Laurence S. Jackson, M. A., L. Th.

The Syrian Church has a great respect and veneration for Kingship, as is evident from a study of her venerable Liturgy. In the third thoobden of the Great Intercession she prays:

"O Lord be Thou mindful of
faithful rulers who
flee to Thee for succour:
and with thy mighty
arm do thou strengthen them...
train orthodox
princes in virtue, and drive out
from the whole
world seditions and rebellions."

I am quoting from the anaphora of Moses bar Kepha, who flourished in the year 903, but parallels can be found in all Catholic and Orthodox Liturgies.

So we should at this time of the passing of a great Sovereign, meditate on those ideals of sovereignty which have given to the late Head of the Commonwealth the unsolicited title of GEORGE THE DUTIFUL.

All the world admits that King George VI., Defender of the Faith, is among the number of those, who as leaders, have called forth from all and sundry respect and affection. In this great Republic af India, throngout the length and breadth of the land tributes have been voiced by people of all ranks and estates.

King George never expected to be King. He was a simple, quiet, conscientious man, ever doing his duty. In the days before he wore a crown, his joy was to gather round him companies of workingmen and varsity students. There he lived with them in their camps, and so the undergraduate and the mechanic or miner learned the qualities and capabilities of one another, engendering mutual respect and friendship. These contacts must have been far reaching,

He was a true Christian man, ruling his household well, and both he and his family were regular in their attendance at divine worship and in receiving the most comfortable Sacrament of the Lord's Body and Blood. So it is not surprising that he regarded his Kingship as a duty and responsibility from God by whom kings reign. No-one listening to his speeches could fail to realise that when he spoke of the Supreme Being, it was no mere platitude, but complete recognition of dependence upon the Ruler of the universe in whose hands he was.

The world was thrilled one Christmasstide, when he speaking of the unknown which lay before him, stated that he had put his hands into the hands of God which was better than any known way.

Therein lies the late King's greatness. He was first and foremost a child of God, doing his duty in "that state of life" to which God had called him. When he was summoned to take up the task of wearing the crown, though conscious of his own unpreparedness, he received it as a divine command. He accepted the Consecration of his kingship as a priest accepts his ordination to the Ministry of the Church.

The Coronation of the English Sovereign is no meaningless ceremony. The Anointing with Oil by the Primate of the Church, is more significant than the actual crowning, for it is oil consecrated for its sacred use by the Church itself, and that together with the orarium, the priest-like vestment gives a sacerdotal character to the assumption of Sovereignty. Then the Coronation is set as a jewel in the midst of the Service we know as the Holy Qurbana, and it is without the crown, that the King, God's servant kneels to receive the Holy Mysteries.

All these things emphasise the noble nature of Christian kingship, and George VI. recognised his calling thereto, as being a divine responsibility, which could only be fulfilled in the power which God gives to those who are called to work for him. It has been said: Expect great things from God, and He will give power to do great things.

To an Englishman, the observances of the death of King George in India, have been poignant, as also illuminating and humbling, yet withal filled with thankfulness. I admit that I have been almost on the verge of tears, as I have read the sincere and kindly expressions of men and women of all walks of life. Things might have been so different. The tributes have been so spontaneous. India has been mourning the passing of a good man, of her own free will as a free-member of that Commonwealth of nations, of which George VI. was the recognised Head. He was the SYMBOL which has kept the great family of nations together. May be he played a great part in keeping India within that family. We know how glad he was that it is so, and Englishmen in India also rejoice that they are still fellow citizens of the Commonwealth with their Indian friends.

Of all the tributes to King George, that of the Prime Minister

of India constitutes one of the greatest laurels laid at his late Majesty's feet. This has been noted throughout the whole world, and America speaks glowingly of the homage paid by one who had been imprisoned by the British, but who now speaks of them in friendship and equity.

It is reported that he attended the Requiem Mass which was celebrated in the domed Cathedral of the Redemption in New Delhi on the morning of the Funeral Day of the late King. The Lord Bishop presided at the throne, and in the midst was set the catafalque covered with the Union Flag of India, and the Union Jack, with near-by other flags of the Commonwealth Nations of which the King was the head.

Surely this is symbolic of greater and nobler days. For the Union Flag spoke of the Empire which George VI. relinquished, and of the voluntary allegience of the friends he gained in this great land. No doubt the Prime Minister thought of him as the friend who had helped to place the new India on secure foundations. And what of the Flag of Great Britain. Surely its presence beside the tricolour betokens a stronger and deeper fellowship for days that are to be, But it has a deeper significance for those who call themselves Christian, for it is a Christian Flag. In the centre there is the Red Cross of Mar Geeverghese(St. George), whom we in this old Church love so dearly, and whose name the king bore. St. George speaks to us of sacrifice and service. Then there is the Cross of S. Andrew. the rugged fisherman, who like S. George, spent himseif in the service of mankind, and died a martyr upon an Cross, following in the steps of his Lord and Saviour. Then there is the Cross of S. Patrick, the slave-boy who became a Christian Bishop, and went back to the country of his slavery, to bring his masters beneath the gentle yoke of Christ. These in their generation, served God and their fellows, as has King George in his own day. And we may be sure that the prayers and supplications of these Saints of God are prevailing for the repose and rest of their fellow-servant who has gone to his rest.

George VI. possessed a measure of their qualities. Like S. George he conquered his dragons: like S. Andrew he bore his cross: like S. Patrick he sought to bring peace and tranquillity to the nations.

So we know that his labour is not in vain in the Lord, and so we pray that God may comfort his nearest and dearest, though we know that as Lovers of the Lord. they sorrow not without hope, and that He will shower upon the new Head of the Commonwealth, the gracious Queen Elizabeth, a double portion of her Father's qualities, and that she, under the guidance of the Almighty, may have a long and peaceful reign.

---

# വേദപുസ്തക പ്രചാരക സംഘം

(പി. സി. ആൻഡ്രൂസ് ബി. എ.)

ക്രിസ്ത്യാനികളായ ഏവരുടേയും അമൂല്യഗ്രന്ഥമായ വേദപുസ്തകത്തിന്റെ സാർവത്രികമായ പ്രചാരത്തെയും വേദപുസ്തക പാരായണത്തെയും പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടി രൂപവൽക്കരിക്കപ്പെട്ടിട്ടുള്ള ഒരു അന്തർദേശീയ സംഘടനയാണ്. (The United Bible Society)" അഥവാ അഖിലലോക ബൈബിൾ സംഘം എന്ന നാമധേയത്തിൽ അറിയപ്പെടുന്നത്. 1946—ൽ സ്ഥാപിതമായ പ്രസ്തുതസംഘടനയിൽ 73 രാജ്യങ്ങൾ അംഗത്വം സ്വീകരിച്ചിട്ടുണ്ട്. സംഘാംഗങ്ങളുടെ പ്രയത്നഫലമായി ആകെ 73 രാജ്യങ്ങളിൽ ആയിരം ഭാഷകളിൽ ബൈബിൾ പ്രസിദ്ധീകരിക്കുകയും 1950-ാമാണ്ടിൽതന്നെ വേദപുസ്തകത്തിന്റെ മുഴുവനായും ഭാഗികമായുമുള്ള രണ്ടുകോടി ഇരുപതുലക്ഷം പ്രതികൾ പ്രചരിക്കുകയും ചെയ്തിട്ടുണ്ട്. ബൈബിളിന്റെ അച്ചടി, കടലാസ്, ബയണ്ടിങ്ങ്, പ്രസിദ്ധീകരണം ആദിയായവയ്ക്കുവേണ്ടി അടുത്തകാലത്തു പ്രസ്തുത സംഘത്തിനു ഭീമമായ ധനവ്യയമുണ്ടായിട്ടുണ്ട്. ഇതിന്റെ ഹെഡാഫീസ് ലണ്ടനിലാണ്. ഉപാദ്ധ്യക്ഷൻ ബിഷപ്പ് റൈററ് റവ: സി. കെ. ജേക്കബ് തിരുമനസ്സുകൊണ്ടാകുന്നു.

അഖിലലോക ബൈബിൾ സംഘത്തിന്റെ, ഇൻഡ്യാ, പാകിസ്ഥാൻ, സിലോൺ എന്നീ ശാഖകളുടെ ഒരു പ്രത്യേക സമ്മേളനം ഈയിടെ ഉട്ടാക്കമണ്ടു് വൈ. എം. സി. ഏ. യിൽവച്ചു കൂടുകയുണ്ടായി. പ്രസ്തുതയോഗത്തിൽ പതിനേഴു് അംഗരാജ്യങ്ങളിൽ നിന്നുമായി പ്രശസ്തരും പ്രമുഖരുമായ പല വ്യക്തികളും സന്നിഹിതരായിരുന്നു. ഇൻഡ്യയുടെ ആംഗ്ലിക്കൻ മെത്രാപ്പോലീത്താ ഡോക്ടർ എം. എൻ. മുക്കർജി ഉത്തര ഇൻഡ്യയിലെ മോഡറേറററായ ഡോക്ടർ കെ. കെല്ലാക് കോയമ്പത്തൂർ ബിഷപ്പ് ഡോക്ടർ എ. ജെ. അപ്പാസ്വാമി ബ്രിട്ടീഷ്, ബൈബിൾ സംഘം പ്രതിനിധി റവ. എ. എച്ച്. വിൽസ്സൻ സൺ ജനറൽ സെക്രട്ടറിയും സ്വിററ്സർലണ്ടു് രാജ്യവാസിയുമായ മി. ഒ. ബെഗ്വിൻ, നാഗപ്പൂർബിഷപ്പ് റ. . സി. സിങ്കൻ തിരുമനസ്സുകൊണ്ടു ആദിയായവർ യോഗനടപടികളിൽ ഏറ്റവും സജീവമായി പങ്കെടുക്കുകയുണ്ടായി.

ഈ സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ച മഹാനുഭാവനായ സർ ശമുവേൽ രംഗനാഥൻ വിദേശരാജ്യ പ്രതിനിധികളെ സ്വാഗതംചെയ്തുകൊണ്ടു ഇപ്രകാരം പ്രസ്താവിക്കയുണ്ടായി:—വേദപുസ്തക പ്രചാരത്തെയും പാരായണത്തെയും പ്രോത്സാഹിപ്പിക്കേണ്ടതിന്റെ അത്യാവശ്യകതയെ നമുക്കു ബോദ്ധ്യപ്പെടുത്തത്തക്കവണ്ണം ഈക്കാലത്തു് ഇൻഡ്യ ഉൾപ്പെടെയുള്ള പൗർവ്വേഷ്യൻ രാജ്യങ്ങളിൽ കമ്മ്യൂണിസ്സം ആദിയായി കേവലം ഭൗതികാദർശങ്ങളിൽ അധിഷ്ഠിതമായ തത്വദർശങ്ങൾ അതിശീഘ്രം പുരോഗമിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ സംഘത്തിന്റെ സൃഷ്ടിപരമായ പ്രവർത്തന പദ്ധതികളിലും, ഗ്രാമപ്രദേശങ്ങളിൽ വേദപുസ്തകം പ്രചരിപ്പിക്കുന്നതിനു പര്യാപ്തമായ ഫലപ്രദമായ മാർഗ്ഗങ്ങൾ ആരായുന്നതിലും ഭാരതഖണ്ഡത്തിലെ വിവിധസഭകളുടെ സംപൂർണ്ണമായ സഹകരണം നാം കരസ്ഥമാക്കേണ്ടിയിരിക്കുന്നു. ബൈബിൾ പ്രചരണ സംഘത്തിന്റെ കടമകളും ചുമതലകളും ആത്മാർത്ഥതയോടും ഉത്തരവാദിത്വബോധത്തോടുംകൂടി നിർവിഘ്നം നിർവഹിക്കേണ്ടിയിരിക്കുന്നു. ഇൻഡ്യയിലെ വർദ്ധമാനമായ ജനസംഖ്യയുടെ ആവശ്യത്തിനു പര്യാപ്തമായവിധം ബൈബിൾ അച്ചടിക്കുന്നതും പ്രചരിപ്പിക്കുന്നതും പല പ്രകാരത്തിലും വൈഷമ്യമേറിയ ഒരു കൃത്യമത്രെ. ഇൻഡ്യയിലെ ജനസംഖ്യ നാല്പതുകോടി ആയിരിക്കെ അതിൽ എണ്പതു ലക്ഷവും ഗ്രാമവാസികളാണ്. ഇക്കഴിഞ്ഞ ഇരുപതു വർഷങ്ങളിൽ വേദപുസ്തകത്തിന്റെ രണ്ടുകോടി പ്രതികൾ പ്രചരിപ്പിച്ചിട്ടുണ്ട്. സാക്ഷരനാ

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം ആറ്

മേരിയുടെ ജീവിതത്തിൽ വെള്ളിടിയുടെ അനുഭവമുണ്ടാകുന്നതു് ഇതാദ്യമായിട്ടല്ലായിരുന്നുവല്ലോ. തെളിഞ്ഞ ആകാശത്തിൽ നിന്നും, യാതൊരു മുന്നറിവും നൽകാതെ പല പ്രാവശ്യം വെള്ളിടികൾ പാഞ്ഞിറങ്ങി വന്നു് അവളുടെ ഹൃദയത്തെ പിളർത്തിയിട്ടുണ്ടായിരുന്നു. ഹൃദയത്തിലെ ആ പല പിളർപ്പുകളും അത്യഗാധങ്ങളും രൂക്ഷങ്ങളുമായിരുന്നു. എന്നാൽ മേരിയുടെ അചഞ്ചലവും ഉത്കൃഷ്ടവുമായ ഈശ്വരവിശ്വാസം ഒന്നുമാത്രമാണ്, ആ ആഴമേറിയ പിളർപ്പുകളെ, കരിമ്പാറക്കൂട്ടങ്ങൾ നിറഞ്ഞ ഒരു മരുഭൂമിക്കു പകരം, പുഷ്പങ്ങളും വള്ളികളും നിറഞ്ഞ ഒരുദ്യാനമാക്കിത്തീർത്തതു്. അവൾ ബാല്യകാലത്തിൽ ധ്യാനിച്ചിട്ടുള്ള ദൈവവചനങ്ങളാകുന്ന വിത്തുകൾ, അവളുടെ കണ്ണുനീരാകുന്ന നനവു് ഏറ്റതോടുകൂടെ തഴച്ചുവളർന്നു് വിവിധങ്ങളായ ചെടികളും വള്ളികളുമായി രൂപാന്തരപ്പെട്ടു. അതിൽ നിന്നും പ്രത്യക്ഷപ്പെട്ടതു് അഭികാമ്യങ്ങളായ ആത്മാവിന്റെ ഫലങ്ങളായിരുന്നു. പിളർപ്പുകളിൽ പ്രത്യക്ഷപ്പെട്ട കരിമ്പാറകളിൽ ഉണ്ടായിരുന്ന കറുത്തിരുണ്ട പല ചിത്രങ്ങളെയും കാലത്തിന്റെ കൈകൾ സാവധാനത്തിൽ മായിച്ചുകളഞ്ഞു്, വിവിധ വർണ്ണങ്ങളിലുള്ള പായലുകൾ കൊണ്ടു മറ്റു ചില മനോഹരചിത്രങ്ങൾ വരച്ചു. എങ്കിലും മേരിയും ഒരു മനുഷ്യസ്ത്രീ മാത്രമായിരുന്നുവല്ലോ. ഒന്നിനു പുറകെ ഒന്നായി നിഷ്കരുണം പ്രകൃതി അവളുടെ തലയിൽ കയറ്റിവെച്ച വിധിവൈപരീത്യങ്ങളെ തരണം ചെയ്യുവാൻ തക്ക ശക്തി അവൾക്കുണ്ടായിരുന്നുവെങ്കിലും, ആ സംഭവങ്ങളെല്ലാം തന്നെ, അവളുടെ മനസ്സിലും ശരീരത്തിലും പല വ്യത്യാസങ്ങളും വരുത്തി. അനിയൻ വീട്ടുവിട്ടുപോയതിൽ പിന്നെ മേരി ഉച്ചത്തിൽ ചിരിച്ചിട്ടു തന്നെയില്ല. അധികം താമസിയാതെ തന്നെ അവളുടെ തലമുടികൾ ഒരുവിധം നരച്ചുവെളുത്തു. മുഖത്തു ചുളികളും കുഴികളും പ്രത്യക്ഷപ്പെട്ടു. ചുരുക്കിപ്പറഞ്ഞാൽ മേരിയെ നാം ഇന്നു കാണുന്നതു്, ഒരു വൃദ്ധയുടെ രൂപത്തിലാണ്.

പത്തു സംവത്സരങ്ങൾ നിശ്ശബ്ദമായി കാലയവനികൾക്കുള്ളിൽ പ്രവേശിച്ചു. ഇന്നു രാജൻ ഇരുപത്തിനാലു വയസ്സു പ്രായംവന്ന സുഭഗനായ ഒരു യുവാവാണ്; ലീല പതിനേഴിലേക്കു കടന്ന ഒരു മനോമോഹിനിയായ തരുണീമണിയുമാണ്. മാതാവിന്റെ ചെറുപ്പകാലത്തെ സൌന്ദര്യം മുഴുവനും പ്രകൃതി ലീലയിൽ യാതൊരു ലോഭവും കൂടാതെ വാരിച്ചൊരിഞ്ഞിരുന്നു. യൌവനവും കൂടിച്ചേർന്നപ്പോൾ, പൂർണ്ണമായി വിടർന്നുനില്ക്കുന്ന അതിമനോഹരമായ ഒരു റോസാപ്പൂവിന്റെ പ്രതീതിയാണു ലീല മറ്റുള്ളവർക്കു നൽകിയതു്. ആ കുടുംബത്തിന്റെ പൂർവ്വചരിത്രം അറിഞ്ഞുകൂടാത്തവർക്കു് ഈ ഒരു ചെറ്റക്കുടിലിൽ നിന്നും ഇത്രമാത്രം ഹൃദയാവർജ്ജകമായ ഒരു പനിനീർപ്പുഷ്പം പ്രത്യക്ഷപ്പെട്ടതിൽ അൽഭുതപ്പെടുമായിരുന്നു. മേരിയുടെ ചെറുപ്പകാലത്തെ ആകാരസുഷമയ്ക്കു പുറമേ, അവളുടെ സ്വഭാവവൈശിഷ്ട്യങ്ങളും ലീലയിൽ അതുപോലെ തന്നെ പ്രത്യക്ഷപ്പെട്ടിരുന്നു.

പത്തുകൊല്ലം കഴിഞ്ഞതോടുകൂടെ, രാജനു് ഒരു നല്ല സമ്പാദ്യം കൈവശമുണ്ടായി. ജീവിതത്തിൽ ഒന്നിനു പുറകെ ഒന്നായി അഭിമുഖീകരിക്കേണ്ടിവന്ന ദുർഘടസന്ധികൾ മൂലം രാജൻ പ്രതീക്ഷിച്ചിരുന്നതുപോലെ അവന്റെ വ്യവസായം മുന്നോട്ടു പോയില്ല. അതുകൊണ്ടു, നഷ്ടപ്പെട്ടുപോയ അവന്റെ പിതൃഭവനം തിരികെ വാങ്ങണമെന്നുള്ള അവന്റെ ആഗ്രഹം, ഇന്നും വെറും ഒരു ആഗ്രഹം മാത്രമായിട്ടാണു സ്ഥിതിചെയ്യുന്നതു്. അപ്പോൾ അവന്റെ കൈയിൽ ഏതാണ്ടു ഏഴായിരം രൂപയോളം സ്വന്തമായിട്ടുണ്ടായിരുന്നു. സ്വന്തപ്രയത്നം കൊണ്ടു് ഇത്രമാത്രം രൂപാ സമ്പാദിക്കുവാൻ സാധിച്ചതിൽ അവൻ അഭിമാനം പൂണ്ടു

ആ രൂപാ മുഴുവനും സ്ത്രീധനമായി കൊടുത്തു ലീലയെ എവിടെയെങ്കിലും വിവാഹം ചെയ്തുകൊടുത്താലെന്തെന്നു രാജനു് ഒരു ചിന്ത തോന്നി. അതു മേരിയെ അറിയിച്ചതോടുകൂടെ അവളുടെ രണ്ടു കണ്ണുകളിലും സന്തോഷാശ്രുക്കൾ നിറഞ്ഞു. ലീല ഭർത്തൃമതിയായിക്കാണുന്നതിലുള്ള സന്തോഷവും, അതേസമയത്തുതന്നെ ലീലയുടെ ഭാരം മുഴുവനും സ്വമനസ്സാലെ ഏറ്റെടുത്തതിലുള്ള രാജന്റെ സന്നദ്ധതയിലുള്ള സംതൃപ്തിയുമായിരുന്നു അതിനു കാരണം. പക്ഷേ ആ വിവരം ലീലയോടു പറഞ്ഞപ്പോൾ മാത്രമാണ്, അവൾ വിവാഹക്കാര്യത്തിനു് അശേഷം സന്നദ്ധയല്ലെന്നു വ്യക്തമായതു്. രാജന്റെയും മേരിയുടെയും യുക്തിവാദങ്ങൾക്കൊന്നിനും അവളുടെ ദൃഢനിശ്ചയത്തിൽനിന്നും അവളെ അണുപോലും വ്യതിചലിപ്പിക്കുവാൻ പര്യാപ്തമായില്ല. ഒരു അഡ്വക്കേറ്റിന്റെ സാമർത്ഥ്യത്തോടുകൂടെ ലീല അവളുടെ ഭാഗം സയുക്തികം പ്രസ്താവിച്ചു.

"ചേട്ടാ, ചേട്ടൻ കഷ്ടപ്പെട്ടു ജോലി ചെയ്തതു മുഴുവനും, നമ്മുടെ കുടുംബത്തിന്റെ പൂർവ്വസ്ഥിതി വീണ്ടെടുക്കുന്നതിനാണെന്നു് എനിക്കറിയാം. അതു് എനിക്കു സ്ത്രീധനമായിത്തരുന്നതു് ഒട്ടും ഭംഗിയല്ല അതു ന്യായവുമല്ല, കുടുംബത്തെ പുനരുദ്ധരിക്കേണ്ട കടമ എനിക്കും കൂടെയുണ്ടു. എന്റെ വിദ്യാഭ്യാസം പൂർത്തിയായാൽ, എനിക്കും അതിനൊരു അവസരം തരേണ്ടതാണ്. ഞാൻ വിവാഹിതയായാൽ പിന്നെ അതിനുള്ള സ്വാതന്ത്ര്യം അശേഷം എനിക്കു ലഭിക്കുന്നതല്ലല്ലോ, അതു തന്നെയുമല്ല, ഇവിടെ സ്ത്രീകൾ അ

---

യ ഒരു ക്രിസ്ത്യാനിക്കു പുതിയനിയമത്തിന്റെ ഒരു പ്രതിയും സാക്ഷരനായ ഒരു അക്രൈസ്തവനു് സുവിശേഷത്തിന്റെ ഒരു പ്രതിയും വീതം മാത്രം വിതരണം ചെയ്യുന്നതിനു മൊത്തം ഒരു കോടിരൂപ വിനിയോഗിക്കേണ്ടിയിരിക്കുന്നു. ഇൻഡ്യയിൽ ബൈബിൾ സംഘടന ഉണ്ടായിട്ടു അധികകാലമായിട്ടില്ലെങ്കിലും ഇപ്പോൾ ആകെ 114 ഭാരതീയഭാഷകളിൽ വേദപുസ്തകഭാഗങ്ങൾ പരിഭാഷപ്പെടുത്തി പ്രചരിപ്പിക്കയുണ്ടായിട്ടുണ്ട്. വേദപുസ്തക പരിഭാഷയെപ്പറ്റി പലസ്ഥാനങ്ങളിലും ആക്ഷേപമുണ്ടായിട്ടുണ്ട്. ഭാഷാരീതി എത്രയും മെച്ചമാകേണ്ടതും അനുപേക്ഷണീയമായിരിക്കുന്നു. പരിഭാഷാജോലി ഭംഗിയായും കാര്യക്ഷമമായും നിർവഹിക്കാൻ പ്രാപ്തിയുള്ളവരെക്കൊണ്ടു ചെയ്യിക്കുകയും സാമാന്യജനങ്ങളുടെ ഇടയിൽ ബൈബിൾ സമാകർഷകവും ഫലപ്രദമായ രീതിയിൽ പ്രചരിക്കയും ചെയ്യേണ്ടതും ബൈബിൾ സംഘപ്രവർത്തകരുടെ സത്വരശ്രദ്ധയിൽ പെടേണ്ട സംഗതികളാണെന്നും പണ്ഡിതനായ പ്രാസംഗികൻ ചൂണ്ടിക്കാണിക്കുകയുണ്ടായി. ബൈബിൾ സൊസൈറ്റിയുടെ അഖിലലോകകോൺഫറൻസ് ഇന്ത്യയിൽ വച്ചു കൂടുന്നതിനാണ് നിശ്ചയിച്ചിരിക്കുന്നതെന്നും പ്രസ്താവ്യമാണ്.

രുമില്ലാതെ, അമ്മയെ തനിച്ചിട്ടിട്ടു പോകുന്നതും അത്ര നല്ലതല്ല. അതുകൊണ്ട്, ഇവിടെ ഒരു പെൺകുട്ടിയെ കൊണ്ടുവരുന്ന കാര്യമാണ് നമുക്ക് ആദ്യമായി ചിന്തിക്കേണ്ടതു്.”

ലീല എന്തർത്ഥത്തിലാണ് അതു പറഞ്ഞതെന്നു രാജനു നല്ലപോലെ മനസ്സിലായി. അവൻ ഉള്ളുകൊണ്ടു ചിരിച്ചു. കാരണം ലീലയുടെ സഹവിദ്യാർത്ഥിനിയും അവളുടെ ആത്മസ്നേഹിതയുമായ ലൂസിയുടെ കാര്യം പലപ്പോഴും അവൾ രാജനോടു പറയാറുണ്ടായിരുന്നു. ലൂസിയെ ആ കുടുംബത്തിലെ ഒരംഗമായി ലഭിച്ചാൽ കൊള്ളാമെന്നു ലീല വളരെ ആഗ്രഹിച്ചു. പക്ഷെ വ്യവസായത്തിൽ പരിപൂർണ്ണമായി ശ്രദ്ധ ചെലുത്തിക്കൊണ്ടിരുന്ന രാജനു് ആ ഒരു കാര്യത്തെപ്പററി ചിന്തിക്കുന്നതിനു പോലും സമയം ലഭിച്ചിരുന്നില്ല. മേരി ആ ഒരാശയത്തിനു് അശേഷം പ്രോത്സാഹനം നൽകിയിരുന്നുമില്ല. ലൂസി ആ പട്ടണത്തിലെ ഗവർമ്മെൻറു് ആസ്പത്രിയിലെ പ്രഥമ ഡോക്ടർ മി. ജോർജിൻെറ മകളായിരുന്നു. ആ നിലയിൽ ജീവിക്കുന്ന ഒരു പെൺകുട്ടിയെ വെറും ഒരുപ്പക്കച്ചവടക്കാരനായ യുവാവിനു വിവാഹം ചെയ്തു കൊടുക്കുവാൻ ആരും സമ്മതിക്കുകയില്ലെന്നു് മേരിക്കു് അറിയാമായിരുന്നു. പക്ഷേ, ലൂസിയുടെ പിതാവും, രാജൻെറ പിതാവും ആ പട്ടണത്തിലെ ഏററവും അടുത്ത രണ്ടു സ്നേഹിതന്മാരായിരുന്നുവെന്ന കാര്യം ലൂസിതന്നെ പറഞ്ഞിട്ടുള്ള വസ്തുത ലീല അവരെ ഓർമ്മപ്പെടുത്തി. ഒരു ദീർഘനിശ്വാസം വിട്ടുകൊണ്ടു മേരി പറഞ്ഞു:

“ലീലേ, നീ ഒരു കൊച്ചുകുഞ്ഞാണ്. ലോകം എന്താണെന്നു നീ അറിഞ്ഞിട്ടില്ല. പണം പോയിക്കഴിയുമ്പോൾ മനുഷ്യർ ഈ സ്നേഹബന്ധമെല്ലാം മറക്കും. നിൻെറ അപ്പൻ മരിച്ചതിൻെറ ശേഷം ലൂസിയുടെ അമ്മ ഇങ്ങോട്ടു കാലെടുത്തു കുത്തിയിട്ടില്ലല്ലോ. അതിനു മുമ്പ് ഒരുനേരമെങ്കിലും എന്നെ കാണുവാൻ വരാത്ത ദിവസമില്ലായിരുന്നു. ഇന്നു നാം കുടിലിൽ താമസിക്കുന്ന ദരിദ്രർ; അവർ........” മേരിയുടെ കണ്ണുകൾ നിറഞ്ഞു.

“അതു തന്നെയാണ് എനിക്കും പറയാനുള്ളതു്.” ലീല ഇടയ്ക്കു കയറി പറഞ്ഞു. “ഈ കുടിലിൽ താമസിച്ചാൽ ഇവിടെ ആരും വരാത്തതു് അവരുടെ കുററമല്ലാ. ചേട്ടനു് ഇപ്പോൾ ആവശ്യത്തിനു പണമുണ്ടല്ലോ. എന്തുകൊണ്ടു നമുക്കു കുറെക്കൂടെ ഭേദമായ ഒരു വീടു വാങ്ങിച്ചുകൂടാ, അല്ലെങ്കിൽ പണിയിച്ചുകൂടാ. കുറെക്കൂടെ പണമുണ്ടാകുമ്പോൾ നമ്മുടെ പഴയ ബംഗ്ലാവ് വാങ്ങിക്കാമെന്നു് വയ്ക്കണം. അതു വാങ്ങുന്നതിനുമുമ്പുതന്നെ നാം ഈ കുടിലിൽ കിടന്നു് വയസ്സുചെന്നു് ചാകുമെന്നാണു തോന്നുന്നതു്.”

കുറെക്കൂടെ മുഴുത്തതും ഭംഗിയുള്ളതുമായ ഒരുവീട്ടിൽ താമസിച്ചാൽ കൊള്ളാമെന്നു ലീലയ്ക്കു കുറെ നാളായി ഒരാഗ്രഹം ജനിച്ചതാണു്. എങ്കിൽ മാത്രമെ ലൂസിയെയും മററു സ്നേഹിതകളെയും ഗൃഹത്തിലേക്കു ക്ഷണിക്കുന്നതിനും സൽക്കരിക്കുന്നതിനും സൌകര്യപ്പെടുകയുള്ളുവെന്നു് അവൾക്കു തോന്നി.

ലീലയുടെ അഭിപ്രായം തന്നെ ജയിച്ചു. സാമാന്യം ഭേദമായ ഒരു പുതിയ വീടു വാങ്ങുന്നതിനും, അതിലേയ്ക്കു താമസം മാററുന്നതിനും അവൾ സമൃദ്ധികം വാദിച്ചു് അമ്മയേയും രാജനെയും സമ്മതിപ്പിച്ചു. സൌകര്യമായി അവരുടെ അടുത്തുതന്നെ ഒരു വീടു വിൽക്കുന്നതിനുണ്ടായിരുന്നു. ഒരു മാസത്തിനകം രാജൻെറ ജീവിതസമ്പാദ്യമായിട്ടുണ്ടായിരുന്ന ആ ഏഴായിരം രൂപായും ചിലവിട്ടു ആ സാമാന്യം ഭേദമായതും വൃത്തിയുള്ളതുമായ വീടുവാങ്ങി അതിലേയ്ക്കു താമസം മാററി. രാജനും ലീലയും സന്തോഷത്താലും അഭിമാനത്താലും പുളകിതഗാത്രരായെങ്കിലും, മേരിയുടെ ഹൃദയം സങ്കടംകൊണ്ടു് നിറയുകയാണു് ചെയ്തതു്. അവളുടെ അനിയൻ ആ സമയത്തു് ഇല്ലാതിരുന്നതായിരുന്നു അതിനു കാരണം. അന്നുരാത്രി അവൾ വളരെ നേരം കരഞ്ഞു.

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

(ഡോം ബർണാഡ് ക്ലെമെൻസ്)

അദ്ധ്യായം ൫ (തുടർച്ച)

## പ്രാർത്ഥനയുടെ തടസ്സങ്ങൾ

ഇനിയും ചുരുക്കത്തിൽ രണ്ടു കാര്യങ്ങൾകൂടി വിശദീകരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. നമ്മൾ ആർക്കെങ്കിലും കേട്ടമതി വരുത്തീട്ടുണ്ടെങ്കിൽ ആ കേട്ടമതി പരിഹരിച്ചു ശരിപ്പെടുത്തുന്നതു നമ്മുടെ കഴിവിൽ പെട്ടതാണെങ്കിൽ നമുക്കു കുറച്ചു നഷ്ടം വന്നാലും നാം അതു ചെയ്യേ മതിയാകൂ; അങ്ങിനെ ചെയ്യുന്നില്ല എങ്കിൽ നാം യഥാർത്ഥമായി ദുഃഖിക്കുന്നില്ല എന്നുള്ളതു സുവിദിതമാണ്; ദൈവത്തോടു യോജ്യതയുണ്ടാകുവാൻ നമ്മുടെ ഭാഗത്തു ചെയ്യേണ്ടതായ വ്യവസ്ഥകളെ നാം നിർവഹിച്ചിട്ടില്ല എന്നുള്ളതാണ് ഒന്ന്. ഉദാഹരണമായി അവകാശപ്രകാരം ഒരാളുടെ വകയായിട്ടുള്ള അയാളുടെ പണമോ ബൈസിക്കിളോ സ്വഭാവമോ സ്വാതന്ത്ര്യമോ ഏതെങ്കിലും നാം എടുത്തുപോയിട്ടുണ്ടെങ്കിൽ, അയാളുടെ വക നാം മോഷ്ടിക്കയോ, അയാൾക്കു മാനക്കേടു വരത്തക്കവണ്ണം മറ്റുള്ളവരോടു സംസാരിക്കയോ, തെറ്റായിട്ടു അയാളെ കാരാഗൃഹത്തിലടയ്ക്കാൻ കാരണമാക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ ഇവ ശരിപ്പെടുത്തുവാൻ നമുക്കു കഴിയുമെങ്കിൽ അങ്ങിനെ ചെയ്യേമതിയാവൂ.

മറ്റേ കാര്യം പാപവും പരീക്ഷയും തമ്മിലുള്ള വ്യത്യാസമെന്തെന്നു മനസ്സിലാക്കുന്നതിന്റെ അതിയായ പ്രാധാന്യമാണ്. എല്ലാ ആളുകളോടും എല്ലാ കാര്യങ്ങളോടും ഈർഷ്യതോന്നുക, ഒരു പ്രത്യേക ആളിനോടു അനിഷ്ടമായിരിക്കുക, തെറ്റാണെന്നു ബോദ്ധ്യമുള്ള ലൈംഗികചിന്തകളെ മനസ്സിൽ വച്ചുകൊണ്ടിരിക്കുക, എത്രയും നിസ്സാരമായ സന്ദർഭങ്ങളിലും നുണ പറയാനുള്ള ഒരു ചായ്‌വുണ്ടായിരിക്കുക, അല്ലെങ്കിൽ ഇതുപോലെയുള്ള മറ്റു കാര്യങ്ങളാൽ ദിവസം മുഴുവനും ബാധിക്കപ്പെട്ടിരിക്കുന്നു എന്നു ബോദ്ധ്യമുള്ള അനേകമാളുകൾ അപ്രകാരമുള്ള സ്ഥിതി നിശ്ചയമായും പാപംതന്നെ എന്നുള്ള ഊഹംമൂലം വളരെ മനോവ്യഥ അനുഭവിക്കുന്നുണ്ട്. എന്നാൽ ഇതങ്ങിനെയല്ല. നിന്റെ മനസ്സിൽ ഒരു തെറ്റായ വിചാരം ഉണ്ടെന്നുള്ള കാര്യത്തെപ്പറ്റി പെട്ടെന്ന് ഒരു ബോദ്ധ്യമുണ്ടാകുമ്പോൾ അതു ഒരു പാപമല്ല. അതു പരീക്ഷയുടെ സമയമാണ്, ആ ചിന്തയ്ക്കെതിരായി നിന്റെ ഇച്ഛാശക്തിയെ സ്ഥാപിച്ച് നിന്റെ ശ്രദ്ധയുടെ കേന്ദ്രത്തെ അതിൽനിന്നു മാറ്റുന്നതിനു യത്നിക്കയാണെങ്കിൽ, വാക്കിലോ പ്രവൃത്തിയിലോ അതു നിന്നെ സ്വാധീനപ്പെടുത്തുന്നതിന് തീർച്ചയായി വിസമ്മതിക്കയാണെങ്കിൽ വളരെ ദിവസത്തേക്കോ ആഴ്ചകളിലേക്കോ ആ ചിന്ത നിന്റെകൂടെ സ്ഥിതിചെയ്തിരുന്നാലും നിന്റെ ഇച്ഛാശക്തി അതിനെതിരായി വച്ചുകൊണ്ടിരിക്കുന്ന കാലത്തോളം നിനക്കു പാപത്തിലായിരിപ്പാൻ കഴിയുന്നതല്ല, എന്തുകൊണ്ടെന്നാൽ പാപം എന്നുള്ളതു ഒരു തോന്നലല്ല. പിന്നെയോ ദൈവത്തിന്റെ ഇച്ഛാശക്തിക്കെതിരായി നിന്റെ ഇച്ഛാശക്തിയെ സ്ഥാപിക്കുന്നതാണ്. ഇങ്ങിനെ രണ്ടോ മൂന്നോ ദിവസം കഴിക്കുന്നതായാൽ "വിചാരത്തിലുള്ള പാപത്തി"ൽ രണ്ടോ മൂന്നോ ദിവസം നീ കഴിക്കുകയല്ല ചെയ്തതു്. പിന്നെയോ രണ്ടോ മൂന്നോ ദിവസം പരീക്ഷയോടു യുദ്ധംചെയ്തു കഴിക്കയായിരുന്നു; അതൊരു ചീത്ത കാര്യമല്ല, നല്ല കാര്യമാണ്. എന്നാൽ നേരമറിച്ച് നിന്റെ മനസ്സിൽ ചീത്ത വിചാരം ഉദിച്ചു എന്നറിയുമ്പോൾ നിന്റെ ഇച്ഛയുടെ സമ്മതം അതിനു കൊടുക്കയും അതിനെ ക്ഷണിച്ചകത്തിരുത്തുകയും അതേപ്പറ്റി മനഃപൂർവമായി രസിച്ചു ചിന്തിക്കയും ചെയ്യുകയാണെങ്കിൽ—അതേ സംബന്ധിച്ചു തിന്മയായ ഒരുവക ധ്യാനം നടത്തുന്നുഎങ്കിൽ—അപ്പോൾ നീ ഗൗരവതരമായി വിചാരംകൊണ്ടുള്ള പാപത്തിൽ തീർച്ചയായും അകപ്പെട്ടിരിക്കയാണ്. അപ്പോൾ ആ തെറ്റായ കാര്യത്തിന് നിന്റെ ഇച്ഛയുടെ സമ്മതമുണ്ട്. അതുകൊണ്ടു ദൈവത്തിന്റെ ഇച്ഛയ്ക്കെതിരായി നിന്റെ ഇച്ഛയെ സ്ഥാപിച്ചിരിക്കയാണ്. അതു തെളിവായി പാപം തന്നെയാണ്. എന്നാൽ നിന്റെ ഇച്ഛാശക്തിയെ ആ തിന്മയ്ക്കെതിരായി സ്ഥാപിക്കയാണെങ്കിൽ നിന്റെ വികാരങ്ങൾ (Feelings) എന്തുതന്നെയായിരുന്നാലും നീ പാപത്തിൽ ഉൾപ്പെട്ടിരിക്കുന്നില്ല. ഇതു മതത്തെ സുഗമമാക്കിത്തീർക്കുന്ന വിചിത്രതരമായ സന്യാസികളുടെ രീതി (queer monkish way) ആകുന്നുഎന്നും ഒരു ചീത്ത വിചാരം മനസ്സിൽ ഉദിച്ചുപോകുന്നുഎങ്കിൽ നീ പാപത്തിൽ ഉൾപ്പെടുകതന്നെ ചെയ്യുന്നു എന്നും ഉള്ള ചിന്ത നിനക്കുണ്ടാകുന്നുഎങ്കിൽ ഈ ഒരു ചോദ്യംകൂടെ നിന്നോടുതന്നെ ചോദിക്കണമേ: "അപ്പോൾ ഒരു പരീക്ഷ വരുമ്പോൾ നമ്മുടെ മനോഭാവം എങ്ങിനെയിരിക്കും?" ഞാൻ മേൽ വിവരിച്ചതുപോലെതന്നെ ആയിരിക്കും എന്നുള്ളതിനു സംശയമില്ല. പരീക്ഷയെപ്പറ്റി ആശയം നിന്റെ മനസ്സിൽ ഉണ്ടായിരിക്കാതെ ഒരു പരീക്ഷ നിനക്കുണ്ടാകുവാൻ സാധിക്കുന്നതല്ല. എന്റെ വീടിന്റെ വാതുക്കൽക്കൂടെ ഈ നിമിഷം കടന്നുപോകുന്ന ഒരാളിന്റെ മനസ്സിൽ അവിടെ കയറി മോഷ്ടിക്കണമെന്നുള്ള ആശയം ഒട്ടും പ്രവേശിച്ചിട്ടില്ല എങ്കിൽ അയാൾക്കു മോഷണത്തിനുള്ള പരീക്ഷ ഉണ്ടായി എന്ന് നിനക്കു പറയാൻ പാടില്ലല്ലോ. പരീക്ഷയും പാപവും ഏതോ അസാധാരണമായ വിധത്തിൽ ഒന്നുതന്നെ എന്ന് ഇനിയും നീ മർക്കടമുഷ്ടി പിടിക്കുന്നുഎങ്കിൽ വളരെ ഗൗരവതരമായ പ്രയാസത്തിൽ നീ അകപ്പെടും; എന്തുകൊണ്ടെന്നാൽ നമ്മുടെ കർത്താവു പരീക്ഷിക്കപ്പെട്ടുവല്ലോ.

അതുകൊണ്ടു പ്രാർത്ഥനയിൽ പുരോഗമിക്കണമെന്നു നീ ആഗ്രഹിക്കുന്നു എങ്കിൽ ഇതു രണ്ടും തമ്മിലുള്ള വ്യത്യാസം തെളിവായി മനസ്സിൽ ധരിക്കേണ്ടതാണ്. ഒന്നു നിന്റെ ആത്മാവിനു മരണകാരണമാണ്; മറ്റേതിനു, നിന്റെ ഇച്ഛയെ അതിനെതിരായി സ്ഥാപിക്കയാണെങ്കിൽ, നിന്നെ തൊടുവാൻ സാധിക്കയില്ല. "ഞങ്ങളെ പരീക്ഷയിലേക്കു പ്രവേശിപ്പിക്കരുതേ" എന്നു നാം പ്രാർത്ഥിക്കുന്നു; എന്തുകൊണ്ടെന്നാൽ നമ്മുടെ മാനുഷികബലഹീനതകൊണ്ട് അതിന്റെ അപകടങ്ങൾ നാം അറിയുകയും വീഴ്ചയുടെ അപായങ്ങളിൽനിന്ന് നമ്മെത്തന്നെ കാത്തുകൊള്ളുവാൻ നാം ആഗ്രഹിക്കയും ചെയ്യുന്നു. എന്നിട്ടും പരീക്ഷകൾ നമ്മെ നേരിടുന്നു എങ്കിൽ നാം കട്ടിയായും തുടർച്ചയായും യുദ്ധം ചെയ്യണം. ആ വിധത്തിൽ യുദ്ധം ചെയ്യുമ്പോൾ നമുക്കു പാപത്തിൽ വീഴുവാൻ സാധിക്കയില്ല. ഈ വിധത്തിൽ നിർബന്ധിതരാകുമ്പോൾ നാം യുദ്ധം ചെയ്തുകൊണ്ടിരിക്കുന്നതു് നമ്മുടെ ആത്മാക്കൾ ക്രിസ്തുവിന്റെ ശരീരത്തിലെ ശക്തിയുള്ള അവയവങ്ങളായി ദാർഢ്യത്തിൽ വളരുന്നതിനിടയാക്കും.

## വാരപഞ്ചാംഗം

| | മാർച്ച് | കുംഭം. | സു. |
|---|---|---|---|
| ഞായർ | 9 | 26 | 25 |
| തിങ്കൾ | 10 | 27 | 26 |
| ചൊവ്വാ | 11 | 28 | 27 |
| ബുധൻ | 12 | 29 | 28 |
| വ്യാഴം | 13 | 30 | 29 |
| വെള്ളി | 14 | 1 | 1 |
| ശനി | 15 | 2 | 2 |

### Thought for the Week

This joy in obeying, this happiness in the sense of Christ's help, this cheerfulness in the sight of God and man, is one of the great missionary powers on earth, second only to the power of love.

Archbishop Temple.

# THE CHURCH WEEKLY

## ഏകലോകം

ഏകലോകാദർശത്തിലേക്ക് വിവിധ രാജ്യങ്ങൾ ശീഘ്രഗതിയിൽ നീങ്ങിക്കൊണ്ടിരിക്കുന്നു എന്നാണ് ശാന്തിനികേതനത്തിലെ വിദ്യാർത്ഥികൾ നൽകിയ ഒരു സ്വീകരണത്തിനു പ്രധാന മന്ത്രി ശ്രീ. ജവഹർലാൽ നെഹ്റു മറുപടി പറഞ്ഞത്. ലോകത്തിലെ വിഭിന്നസംസ്കാരങ്ങളും വിജ്ഞാനങ്ങളും പരസ്പരം കൈമാറുന്നതിനും പഠിക്കുന്നതിനും അങ്ങിനെ ലോകസൌഹാർദ്ദം സംസ്ഥാപിക്കുന്നതിനും സഹായിക്കണമെന്നുള്ള ആദർശത്തോടുകൂടിയാണ് മഹാകവി ടാഗോർ വിശ്വഭാരതി അഥവാ ശാന്തിനികേതനം സ്ഥാപിച്ചത്. ഗുരുദേവ് (മഹാകവി) അടിസ്ഥാനമിട്ട ആ മഹത്താദർശത്തെ അനുസ്മരിച്ചുകൊണ്ട് പണ്ഡിതജി പ്രസ്താവിച്ചതിങ്ങനെയാണ്. "നാം കൂടുതൽ കൂടുതൽ അടുത്തു വരുവാനും പരസ്പരം സൌഹാർദ്ദ മനോഭാവത്തോടുകൂടി ഇടപാടുകൾ നടത്തുവാനും ഇടയാകുന്ന സാഹചര്യങ്ങളിലേക്കാണ് ലോകം നീങ്ങിക്കൊണ്ടിരിക്കുന്നത്. നാം അടുത്തു വരുമ്പോൾ ഒന്നുകിൽ നാം തമ്മിൽ വഴക്കു കൂടും. അല്ലെങ്കിൽ സൌഹാർദ്ദത്തോടുകൂടി വസിക്കും. നമ്മുടെ വഴക്കുകൾ വളരെ ആപൽക്കരമാണ്. ഭയങ്കരമായ വിപത്തിലേക്ക് അവ നമ്മെ നയിക്കാതിരിക്കയില്ല. നിഷ്പക്ഷവും ക്ഷോഭരഹിതവുമായി ചിന്തിക്കുന്ന ഒരു വ്യക്തിക്കോ, സമുദായത്തിനോ, ജനതയ്ക്കോ സമാധാനപരമായ സഹകരണമാണ് ഏകമാർഗ്ഗം. അപകടത്തിലേക്കു നമുക്കു പോകണമെന്നില്ലെങ്കിൽ സർവ്വതോന്മുഖമായ സമാധാനമാർഗ്ഗങ്ങളിൽ ലോകത്തെ അഭിവൃദ്ധിപ്പെടുത്തുകയാണ് നമ്മുടെ കർത്തവ്യം. ഇങ്ങനെയുള്ള ഒരു പുരോഗതിയിലേക്കു ഭാരതീയരായ നമുക്കു എന്തുമാത്രം പ്രവർത്തിക്കുവാൻ കഴിയുമെന്നു എനിക്കു പറയാൻ നിവൃത്തിയില്ല. എന്നാൽ ഇൻഡ്യയിലുള്ള നമുക്ക് ഞാൻ ഇപ്പോൾ കാണുന്നിടത്തോളം ആ ഉദ്യമത്തിൽ ചിലതെല്ലാം ചെയ്യുവാൻ കഴിയും. അതു നമ്മുടെ ശക്തികൊണ്ടോ വിഭവസമൃദ്ധികൊണ്ടോ അല്ല. ഒരുപക്ഷെ അവയുടെ കുറവുകൊണ്ടാണ് നമുക്കു നിർവഹിക്കുവാൻ സാധിക്കുന്നത്. ഈ ലക്ഷ്യത്തിലേക്ക് എന്താണ് വ്യക്തമായി ചെയ്യേണ്ടതെന്നു നിർദ്ദേശിക്കുവാൻ പ്രയാസമാണ്. എന്നാൽ ഒരു വ്യക്തിക്കോ ജനതയ്ക്കോ ഒന്നു ചെയ്യുവാൻ കഴിയും. അൽപ്പം നിഷേധപരമായി അതു തോന്നിയേക്കാമെങ്കിലും ഗുണവശങ്ങൾ അതിനുണ്ട്. ലോകത്തിലെ അസ്വസ്ഥതയും, വിരുദ്ധതയും, പരസ്പരവിദ്വേഷവും വർദ്ധിപ്പിക്കുന്ന യാതൊന്നും നാം ചെയ്യരുതെന്നുള്ളതാണ് ആ മാർഗ്ഗം. നിർഭാഗ്യവശാൽ പലരും ഇതര രാജ്യനിവാസികളെ അപലപിക്കുന്നതിലും, ദൂഷണം പറയുന്നതിലും ദത്തശ്രദ്ധരായിരിക്കുകയാണ്."

ഇപ്പോൾ ഇൻഡ്യയിൽ ആഗതയായിരിക്കുന്ന മിസ്സിസ് റൂസ്വെൽട്ട് ബോംബെയിൽ ചെയ്ത ഒരു പ്രസംഗത്തിൽ ഇന്ന് ലോകത്തെ രണ്ടുചേരികളായി തിരിക്കുന്ന രണ്ടു ആദർശങ്ങളെപ്പററി പ്രതിപാദിക്കുകയുണ്ടായി. ജനാധിപത്യവും കമ്മ്യൂണിസവും തമ്മിലുള്ള ഉരസലുകളും, തുറന്നും ഒളിച്ചും നടത്തുന്ന പോരുകളും ലോകത്തിന്റെ ഉൽക്കണ്ഠാകുലമായ ശ്രദ്ധയെ ആകർഷിച്ചിരിക്കയാണ്. ഏകലോകാദർശത്തിലേക്കു നീങ്ങുന്ന രാഷ്ട്രങ്ങൾ അഭിമുഖീകരിക്കുന്ന ഒരു മഹാപ്രശ്നമാണിത്. എല്ലാ സ്വതന്ത്രരാജ്യങ്ങളിലും ഭൂരിപക്ഷഭരണം ആവശ്യമാണെന്നും ജനങ്ങൾ സഹകരണമനോഭാവത്തോടുകൂടി ജീവിക്കണമെങ്കിൽ—സമാധാനവും പുരോഗതിയും നീതിയും ലഭിക്കണമെങ്കിൽ അതു അത്യാവശ്യമാണെന്നു മിസ്സിസ് റൂസ്വെൽററു പറയുന്നു. എന്നാൽ വ്യക്തിയുടെ സ്ഥാനത്തെ തൃണവൽഗണിക്കുകയും, രാഷ്ട്രത്തിനു സർവ്വപ്രാധാന്യം നൽകുകയും ചെയ്യുന്ന കമ്മ്യൂണിസം ആ അവകാശവാദത്തെ എതിർക്കുന്നു. കൊതിയും, സാമ്പത്തികാവേശവും പരസ്പരസംശയങ്ങളും ലോകസമാധാനത്തിനു വിഘാതമായി നിൽക്കുന്നു. കമ്മ്യൂണിസവും മുതലാളിത്തവും രണ്ടു സാമ്പത്തികാദർശങ്ങളാണ്. അവ രണ്ടും ജനാധിപത്യത്തിന്റെ ഒഴിച്ചുകൂടാൻ വയ്യാത്ത ഘടകങ്ങളായിരിക്കണമെന്നില്ല. പൊതുജനക്ഷേമത്തിനു പ്രയോജനപ്രദമെന്നു ഓരോ ജനതയും വിശ്വസിക്കുന്ന ആദർശങ്ങൾ പ്രായോഗികമാക്കാനുള്ള അവകാശം പരസ്പരം ബഹുമാനിക്കുകയും, വകവെച്ചുകൊടുക്കുകയും ചെയ്യുന്ന ഒരു മനോഭാവം ലോകസമാധാനത്തിന്റെ മൌലികമായ ആധാരങ്ങളിൽ ഒന്നായിരിക്കണം. നിർഭാഗ്യവശാൽ കമ്മ്യൂണിസ്റ്റാദർശവാദികളുടെ പ്രതിപക്ഷനിഗ്രഹനയവും മഹതാദർശങ്ങളുടെ തിരസ്കരണവും നിരീശ്വരത്വവും മററുള്ളവരുടെ ജന്മസ്വാതന്ത്ര്യത്തെ അപകടത്തിലാക്കിക്കൊണ്ടിരിക്കുന്നു. ലോകം അഭിലഷിക്കുന്ന സമാധാനവും, ഏകലോകാദർശവും പ്രായോഗികമാക്കാനുള്ള സാദ്ധ്യത പ്രജായത്തഭരണസിദ്ധാന്തങ്ങളിൽ മാത്രം നിലകൊള്ളുന്നു. സ്വേച്ഛാധിപത്യത്തിൽ അധിഷ്ഠിതമായ കമ്മ്യൂണിസത്തിനു അതിനു കഴിഞ്ഞാൽ ശ്മശാനസമാധാനം സ്ഥാപിക്കാമെന്നല്ലാതെ സജീവമനുഷ്യലോകം അധിവസിക്കുന്നിടത്തു സാധിക്കേണ്ട സമാധാനവും സൌഹാർദ്ദവും സ്വാതന്ത്ര്യമായി സംസ്ഥാപിതമാകുന്നതല്ല.

---

(7-ാം പേജിൽനിന്നു തുടർച്ച)

കഥാപാത്രം ജീവിതത്തോട് യാത്ര പറയുന്നതിവിധമാകുന്നു "ഞാൻ എന്റെ പിതാവിന്റെ ഭവനത്തിലേക്കു കടന്നുപോകുന്നു. ഞാൻ ഇവിടെ എത്തിയതു ബഹുവിധ ക്ലേശങ്ങൾ സഹിച്ചിട്ടാണെങ്കിലും അതേപ്പററി ഞാൻ ഖേദിക്കുന്നില്ല. എന്റെ വാൾ എന്റെ തീർത്ഥയാത്രയിലെ എന്റെ പിൻഗാമിക്കും എന്റെ ധൈര്യവും പ്രവർത്തനകുശലതയും അവ ലഭിക്കാവുന്നവർക്കും ഞാൻ നൽകുന്നു. ഞാൻ ഏററിട്ടുള്ള മുറിവുകളും ക്ലേശങ്ങളും എനിക്കു പ്രതിഫലം തരുന്നവന്റെ മുമ്പാകെ, അവന്റെ യുദ്ധം ഞാൻ ശരിയായി നടത്തി എന്നതിനു സാക്ഷികളായിരിക്കട്ടെ." അങ്ങനെ അവൻ കടന്നുപോയി. മറുകര അവനെ സ്വാഗതം ചെയ്യുന്ന ഗംഭീര കാഹളധ്വനി കേൾക്കുകയും ചെയ്തു. (ഒരു ഇംഗ്ലീഷ് ലേഖനത്തിന്റെ വിവർത്തനം.)

പ്രതിവാരപ്രഭാഷണം (The Sermon for the week)

# അന്യരും പരദേശികളും

(സി. ഇ. ജി.)

"അവർ എല്ലാവരും വാഗ്ദത്തനിവൃത്തി പ്രാപിക്കാതെ ദൂരത്തുനിന്നു അതു കണ്ടു് അഭിവന്ദിച്ചു. ഭൂമിയിൽ തങ്ങൾ അന്യരും പരദേശികളുമെന്നു ഏറ്റുപറഞ്ഞുകൊണ്ടു് വിശ്വാസത്തിൽ മരിച്ചു." എബ്രാ, 11. 13.

ഇററലിയിൽ ഫാസിസ്റ്റുഭരണകാലത്തു് ഭക്തനായ ഒരു ക്രൈസ്തവനേതാവു് ചുററുപാടും നടക്കുന്ന സംഭവങ്ങൾ വീക്ഷിച്ചിട്ടു് "നാം ഈ ലോകത്തിൽ പെട്ടവരല്ല" എന്നു പറയുകയുണ്ടായി. "നാം ഈ ലോകത്തിൽ പെട്ടവരല്ല" എന്ന പ്രസ്താവന ഒരർത്ഥത്തിൽ നാമേവരേയും പററി യഥാർത്ഥമാണു്. വിശ്വാസികളായ സർവ്വരും ഈ സത്യം മനസ്സിലാക്കിയിട്ടുണ്ടു്. അതാണവരുടെ ജീവിതത്തിന്റെ അടിസ്ഥാനമർമ്മം. ഈ ലോകത്തിലെ നിരാശകളെ ശാന്തതയോടെ നേരിടുവാൻ ആ ബോധം അവരെ സഹായിക്കുന്നു, അതുതന്നെയാണു് എബ്രായ ലേഖനകർത്താവു് പ്രഖ്യാപിക്കുന്നതും. ആത്മികജീവികളായ നമുക്കു് ഈ ഭൗതികലോകത്തിൽ പരിപൂർണ്ണമായ സ്വസ്ഥത ലഭ്യമല്ല. ഏതാണ്ടൊരു വിദേശിയത എപ്പോഴും ഇവിടെ ഉണ്ടായിരിക്കും. മനുഷ്യർ പലപ്പോഴും അസ്വസ്ഥരും അസംതൃപ്തരുമാകുവാൻ കാരണമതാണു്. ഈ ലോകവും നാമും തമ്മിൽ ഏതാണ്ടൊരു പൊരുത്തക്കുറവുണ്ടു്. നമ്മുടെ സാഹചര്യങ്ങളെ നമ്മോടു പൊരുത്തപ്പെടുത്തുന്നതിനു് അല്ലെങ്കിൽ നമ്മെ സാഹചര്യങ്ങളോടു പൊരുത്തപ്പെടുത്തുന്നതിനു് നാം ശ്രമിച്ചേക്കാം. എന്നാൽ നാം സുരക്ഷിതരെന്നു കരുതുന്ന അവസരത്തിൽ ഏതെങ്കിലും ഒരു സംഭവവികാസം നമ്മുടെ സർവ്വ പ്രതീക്ഷകളേയും തരിപ്പണമാക്കിക്കൊണ്ടു് ഉദയം ചെയ്യുന്നു. എന്തു ചെയ്യും? മൃഗങ്ങൾ ഇവിടെ സ്വസ്ഥത അനുഭവിച്ചേക്കാം. എന്നാൽ മനുഷ്യനു് ഒരിക്കലും അതു സാദ്ധ്യമല്ല.

നാം ഈ ലോകത്തിൽ തീർത്ഥാടകരാണെന്നുള്ളതാണതിനു കാരണം. മറുകരെയുള്ള ലക്ഷ്യത്തിലേക്കാണു നാം പ്രയാണം ചെയ്യുന്നതു്. ഈ ലോകത്തിൽകൂടെ കടന്നുപോകുന്ന നമുക്കു് ദൈവവുമായുള്ള സംസർഗ്ഗം കൂടാതെ സമാധാനം ലഭ്യമല്ല. ദൈവം നമ്മുടെ വാസഗേഹമാണെന്ന വസ്തുത നാം ഓർത്തിരിക്കണം. നമ്മുടെ തീർത്ഥയാത്രയിൽ നാം കൈക്കൊള്ളുന്ന മാർഗ്ഗം വിഭിന്നങ്ങളായിരിക്കും. അതു് നമ്മെ ദുഃഖത്തിന്റെ താഴ്വരയിൽകൂടെയോ പച്ചയായ മേച്ചിൽപുറങ്ങളിലും ശാന്തമായ വെള്ളത്തിനരികിൽകൂടെയുമോ നയിച്ചേക്കാം. ഏതായാലും ആ മാർഗ്ഗം സുഖദുഃഖസമ്മിശ്രമായിരിക്കും, സംശയമില്ല. ആ അനുഭവങ്ങളിൽകൂടെ നാം വളരുന്നു എന്നുള്ളതും ആ അനുഭവങ്ങൾക്കു നൽകുവാനുള്ള പാഠങ്ങളും പ്രാധാന്യമേറിയവയാണു. ജീവിതം ഒരു തീർത്ഥയാത്രയാണെന്ന ചിന്ത ജീവിതത്തിനു പ്രാപിക്കേണ്ട ഒരു ലക്ഷ്യം കൂടെ ഉണ്ടെന്നു വെളിവാക്കുന്നു. ലോകം നമ്മുടെ സ്ഥിരഭവനമല്ല. വരുവാനിരിക്കുന്ന ഒന്നിനു വേണ്ടിയാണു നാം കാംക്ഷിക്കുന്നതു്. മരണാനന്തരജീവിതത്തിലുള്ള വിശ്വാസം ക്ഷയിച്ചു തുടങ്ങിയതു ക്രിസ്തീയവിശ്വാസത്തെ ദുർബലമാക്കിതീർത്തു. അമർത്യതയിലുള്ള വിശ്വാസം മങ്ങിത്തുടങ്ങിയപ്പോൾ ജീവിതത്തിനുള്ള മൂല്യവും വീക്ഷണവും നശിച്ചുതുടങ്ങി.

തീർത്ഥാടകജീവിതത്തിൽ ഒരു നിർമ്മമത പാലിക്കേണ്ടതത്യാവശ്യമാകുന്നു. നാം ഈ ലോകത്തിൽ ജീവിക്കുന്നു എങ്കിലും ഈ ലോകത്തിനുള്ളവരാകരുതു്. പരിശുദ്ധാത്മാവിന്റെ ആഹ്വാനം ഉണ്ടാകുമ്പോൾ നീങ്ങുവാൻ പാടില്ലാത്ത പ്രകാരം നാം ഈ ലോകത്തോടു ബന്ധപ്പെട്ടുപോകരുതു്. ഒരു യഥാർത്ഥ ക്രിസ്ത്യാനി ഭാരമൊന്നും കൂടാതെയാണു യാത്ര ചെയ്യുന്നതു്. ചിതലിനും പുഴുവിനും നശിപ്പിക്കുവാൻ കഴിയുന്ന ഭൂമിയിലല്ല നമ്മുടെ നിക്ഷേപം സ്വരൂപിക്കേണ്ടതു്. നമ്മുടെ നിക്ഷേപം നിത്യവും അദൃശ്യവുമായ കാര്യങ്ങളിലായിരിക്കണം. ഏതു ത്യാഗം സഹിച്ചും ദൈവവുമായുള്ള സമ്പർക്കം നാം പുലർത്തണം.

ഈവിധം ഒരു നിർമ്മമത പുലർത്തുന്നതുകൊണ്ടു മാത്രമേ ലോകമോഹങ്ങൾക്കതീതനായി ജീവിതത്തേയും സാഹചര്യങ്ങളേയും ദൈവേഷ്ടപ്രകാരം നിയന്ത്രിക്കുവാൻ സാധിക്കൂ. ലോകത്തെ സ്വാർത്ഥതയിൽനിന്നും തിന്മയിൽ നിന്നും വിമുക്തമാക്കി നന്മയിലേക്കു നയിക്കുന്നതിനു് ഉപകരണങ്ങളായിത്തീർന്നിട്ടുള്ളവരെല്ലാം തങ്ങളുടെ സുഖസൗകര്യങ്ങളിൽ ബന്ധിതരോ തങ്ങളുടെ സമ്പാദ്യങ്ങൾക്കു് അടിമകളോ ആയിരുന്നില്ല. അങ്ങിനെയുള്ളവർക്കേ ദൈവത്തോടുകൂടെ ജോലി ചെയ്തു് ഒരു നൂതനലോകം സൃഷ്ടിക്കുവാൻ സാധിക്കുകയുള്ളൂ, സാധിച്ചിട്ടുള്ളൂ.

ഇതുകൊണ്ടു് ഒരു ക്രിസ്ത്യാനിക്കു ലോകത്തിൽനിന്നു ലഭിക്കുന്ന യാതൊന്നും ആസ്വദിക്കുവാൻ പാടില്ലെന്നർത്ഥമില്ല. യഥാർത്ഥത്തിൽ, ഈ ലോകക്കാരല്ലാത്തവർക്കേ സ്നേഹത്തിന്റെയും സൗന്ദര്യത്തിന്റെയും മഹൽദാനങ്ങളെ ആസ്വദിക്കുവാൻ കഴിയൂ, എന്തുകൊണ്ടെന്നാൽ അവയിൽ കൂടെ ആത്മീയ യാഥാർത്ഥ്യങ്ങളുമായി അവർ സമ്പർക്കത്തിലെത്തുന്നു. മനുഷ്യരെ പരസ്പരം ബന്ധിക്കുന്ന സ്നേഹം, ദൈവത്തിന്റെ അത്യഗാധവും പരിമിതിയില്ലാത്തതുമായ സ്നേഹസമുദ്രത്തിൽ നിന്നു കാലത്തിന്റെ ഓരങ്ങളിൽ അടിക്കുന്ന ഓളങ്ങൾ മാത്രമാകുന്നു. തീർത്ഥയാത്രയിൽ അനുഭവിക്കേണ്ടിവരുന്ന ക്ലേശങ്ങളും മാനസികാഘാതങ്ങളും വഹിക്കേണ്ടിവരുന്ന ഭാരങ്ങളുമെല്ലാം ജീവിതം സമ്പുഷ്ടമാക്കുന്നതിനു സഹായിക്കുകമാത്രമാണു ചെയ്യുന്നതു്. ഹൃദയഭേദകമായ ക്ലേശങ്ങൾ, നമ്മെ ഇത്തോളം നയിച്ച സ്നേഹമഹാസമുദ്രത്തെ ദർശിക്കുന്നതിനു സഹായിക്കുന്ന കിളിവാതിലുകൾ തുറന്നുതരുന്നവയാണു്.

കാററും കോളും ശാന്തതയും സൂര്യപ്രകാശവും എല്ലാമുള്ള ആ ജീവിതം തീർച്ചയായും ജീവിക്കേണ്ടതുതന്നെയാണെന്നു് വിശ്വാസികൾ അറിയുന്നുണ്ടു്. നേരെമറിച്ചു് ഭൗതികമായ ലാഭങ്ങളിലും സന്തോഷങ്ങളിലും കടിച്ചുതൂങ്ങുന്നവർ തങ്ങളുടെ ആത്മാക്കൾ ഒഴിഞ്ഞ പാത്രങ്ങളാണെന്നു മനസ്സിലാക്കിക്കൊള്ളും. ഷേക്സ്പിയർ മഹാകവിയുടെ ഒരു കഥാപാത്രമായ മാക്ബത്ത് ലജ്ജാകരവും അസന്മാർഗ്ഗികവുമായ ജീവിതാന്ത്യത്തിൽ ജീവിതത്തോടു യാത്രപറയുന്നതിവിധം സംഗ്രഹിക്കാം. "ചെറിയ ദീപമേ, നീ അണയുക. ജീവിതം സഞ്ചരിക്കുന്ന ഒരു നിഴലിനോടും നാടകവേദിയിൽ അല്പസമയം ശബ്ദമുണ്ടാക്കിയിട്ടു് പിന്നീടു് കേൾക്കുകപോലും ചെയ്യുന്നില്ലാത്ത നടനോടും ഭോഷൻ പറയുന്ന സംഭവബഹുലമെങ്കിലും അർത്ഥശൂന്യമായ കഥയോടും തുല്യമത്രേ." അന്ത്യസമയത്തു് ബനിയന്റെ ഒരു

(ശേഷം 6–ാം പേജിൽ)

# വിശുദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### ബേത്സെദായിലെ അത്ഭുതം

“ഇനിയുമീവെള്ളം ചലിച്ചിട്ടമ്പ—
ളവനെന്നെ വാരിയിൽ മുക്കും നൂനം.
കുളമിൽ മുങ്ങാൻ ഞാനെത്രകാലം
കരളിൽ കൊതിച്ചു വസിച്ചു മന്നിൽ.
ഭുവനാധിനായകദൂതൻ വന്നീ—
ഭുവനമൊരാണ്ടിലൊരിക്കൽമാത്രം
പരിചോടിളക്കമാത്തകം നോക്കി—
പ്പുരുഭാഗ്യശാലികളാംജനങ്ങൾ
കുളമതിൽച്ചാടി സുഖം വരിക്കും.
കരളേറെവെന്തുഞാൻ വീണ്ടും വാഴും.
തിരുവുള്ളമുണ്ടായാലിന്നുതന്നെ
ദുരിതത്തിൽ നിന്നും ഞാൻമുക്തനാകും”
വചനങ്ങളീവിധം കേട്ടനേരം
വചനസ്വരൂപൻ കൃപാർദ്രനായി.
“എഴുന്നേൽക്കു നീ നിൻകിടക്കയേന്തി
വഴിയേ നടക്കുക ഭീതിയെന്യേ!”
മൊഴിയിതു കാതിൽ പതിച്ചനേരം
മിഴികളിലത്ഭുതരശ്മിവീശി!
ഗദനായയോൻ തന്റെ ഞരമ്പിലെങ്ങും
പുതിയോരലൗകികശക്തിയേറി.
സമകൾ മുപ്പത്തെട്ടുദേഹപാർശ്വം
വളരെത്തളർന്നു വലഞ്ഞുമാണ—
മനുജനെണീറ്റു കിടക്കയേന്തി
മഹിതഗർഹത്തോടു സഞ്ചരിച്ചു.
പരിചിൽ കൃതജ്ഞതയോതുവാനാ—
ച്ചരിതാർത്ഥൻ തന്റെ മുഖം തിരിക്കെ,
പുരുഷാരംകൊണ്ടു മറഞ്ഞുനാഥൻ
കരിമുകിൽമാലയാൽ സൂര്യൻപോലെ.
പരമനൂയാലുക്കൾ തമ്മിലപ്പോൾ
പലതും പറഞ്ഞുതുടങ്ങിമെല്ലെ
പരിശുദ്ധനാളിൽ കിടക്കയേന്തി—
ച്ചരിപ്പതു തെല്ലുമേ നീതിയല്ല.”
പരിശുദ്ധനാളാകും ശാബതയെ—
ച്ചെറുതു ലംഘിച്ചതു ഘോരപാപം
ഒരുനാൾ ശാബത്തിൽച്ചുങ്കംപിരിച്ച
നരനെക്കല്ലേറിനാൽക്കൊന്നുമുന്നം.
“വിലയേറും ശാബത്തിൽ ഭാരമൊന്നു
തലയിലെടുത്തു നടന്നുകൂടാ”
യരമിയാ ദിവ്യപ്രവാചകനീ
പരമൊഴി മുന്നം പൊഴിഞ്ഞിരിപ്പൂ.
പരിപൂതശാബതിവിശ്രമാർത്ഥം
പരമേശൻ കല്പിച്ച പുണ്യവാരം.
തൊഴിൽചെയ്യും വേലക്കാർക്കെയന്നാൾ
ഒഴിയാം തൊഴിൽകളിൽനിന്നുനൂനം.
പരമേശനിങ്ങനെ നിശ്ചയിച്ചു
ധരണിയിൽ പാവനജീവിതാർത്ഥം.
വളരെപ്പരമാർത്ഥമാണിതെന്നാൽ
തളർവാതം പൂണ്ടു കിടന്നൊരെന്നെ
പരിപൂർണ്ണനാക്കിയ ദിവ്യനെന്നോ—
ടരുളിനാൻ പോകാൻ കിടക്കയേന്തി
ചരിതാർത്ഥനാരോഗിയീവിധത്തി—
ലരുളവേ, ചോദിച്ചാ“രാരെ”ന്നായം
ചെറുതുമറിഞ്ഞില്ലാ തന്റെനേരെ—
കരുണ കാണിച്ചോരുതമ്പുരാനെ.
സകലാധിനാഥനുനന്ദിയോതാൻ
സരഭസമെത്തിനാൻപള്ളിതന്നിൽ
കരുണക്കടലാകുംതമ്പുരാനെ—
ക്കരയും സമുദ്രവും കൂപ്പുവോനെ.
നിജമന്ദിരത്തിൽ ദിനേശനെപ്പോൽ
നിലകൊള്ളുംദേവനെക്കണ്ടറിഞ്ഞാൽ
കനിവാർന്നാസാർത്ഥകമൂർത്തിചൊന്നാ—
“നിനിയും നീ ചെയ്കൊല്ലാപാപമൊന്നും”
വരഗുണശാലി തൻവാക്കുകേട്ടു
കരളിൽ യഹൂദർക്കു കോപമുണ്ടായ്
തിരുമേനി ശാബതനാളിനേക്കാൾ
പരിശുദ്ധിപൂണ്ടവനെന്നസത്യം
കുടിലന്മാരാകിയ യൂദജാതി—
ക്കിടയിൽകടന്നില്ലാതെല്ലുപോലും
“ഒരു കുറ്റം ശാബതാലംഘനം, പി—
ന്നൊരുകുറ്റം സർവ്വേശനിന്ദ”യേവം
മനുജാത്മജാതനിൽ ദോഷമേറെ
മതികെട്ട യൂദന്മാർ കണ്ടുവച്ചു.
കുടിലമനസ്കർക്കെന്നാലുമൊന്നു—
മുടനടി ചെയ്യുവാൻ തോന്നിയില്ലാ.
വദനം തുടിപ്പിച്ചും പൽകടിച്ചും
വഴിമാറിനിന്നാരാദുഷ്ടസംഘം.

---

### ഇടവകവാർത്തകൾ

#### ആലുവാ.

യു. സി. കോളേജിലെ യാക്കോബായ സിറിയൻ കോൺഗ്രിഗേഷന്റെ സോഷ്യൽ സമ്മേളനം മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ 1952 ഫെബ്രുവരി 25—ാംനു നടത്തപ്പെട്ടു. വിദ്യാർത്ഥികൾ സമാധാനപരമായും മാതൃകാപരമായും ജീവിക്കണമെന്നു തിരുമേനി ഉൽബോധിപ്പിച്ചു. പറവൂർ മുൻസിപ്പൽ ചെയർമാൻ മി. കെ. ഐ. മാത്യു ബി. എ. ബി. എൽ. തദവസരത്തിൽ വിജ്ഞാനപ്രദവും ശ്രദ്ധേയവുമായ ഒരു പ്രസംഗം ചെയ്തു.

#### അങ്കമാലി

മാർ ഇഗ്നാത്തിയോസ് സുവിശേഷസംഘത്തിന്റെ 12—ാം വാർഷിക റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ജാതിമതവ്യത്യാസം കൂടാതെ സാധുക്കളും നിസ്സഹായരുമായവർക്കു കഴിവുള്ള എല്ലാവിധ സഹായങ്ങളും ചെയ്തുകൊടുത്തും അവരെ ഉദ്ധരിക്കുകയാണു പ്രസ്തുതസംഘത്തിന്റെ ഉദ്ദേശം. സംഘത്തിന്റെ അഭിമുഖ്യത്തിൽ ഒരു ധർമ്മാസ്പത്രിയും ഒരു പബ്ലിക്ക് ലൈബ്രറിയും മറ്റു ഇതര ആദ്ധ്യാത്മിക പ്രവർത്തനങ്ങളും നടക്കുന്നുണ്ട്. റിപ്പോർട്ടുവർഷത്തിൽ 3432 രൂ. 10 ണ. വരവും 3210 രൂ. ചെലവും ഉണ്ട്.

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. യോഹ. 10. 11—21.**

ഈ ഭാഗത്തു സന്ധ്യാസമയത്തെ ഒരു ചിത്രമാണു നാം വായിക്കുന്നതു്. സന്ധ്യ ആയാൽ വന്യമൃഗങ്ങളുടെ ഉപദ്രവം ഉണ്ടായേക്കാവുന്നതു കൊണ്ടു ആട്ടിൻപറ്റത്തെ അപകടം കൂടാതെ ആലയിൽ എത്തിക്കണം. അതിനു ചിലപ്പോൾ ഇടയൻ തന്റെ ജീവൻ പോലും പണയം വയ്ക്കേണ്ടിവന്നേക്കാം. ആ ചിന്തയിൽ വച്ചുകൊണ്ടു കർത്താവു "ഞാൻ നല്ല ഇടയനാകുന്നു; നല്ല ഇടയൻ തന്റെ ആടുകൾക്കു വേണ്ടി തന്റെ ജീവനെ വയ്ക്കുന്നു" എന്നു പറയുന്നതു്. തനിക്കിതു പറയുവാനുള്ള അവകാശം എന്തെന്നറിവാൻ നാം ക്രൂശിലേക്കു നോക്കിയാൽ മതി. "ഞാൻ എനിക്കുള്ളവയെ അറിയുകയും എനിക്കുള്ളവ എന്നെ അറിയുകയും ചെയ്യുന്നു." ഈ ബന്ധം വെറും പരിചയം മാത്രമല്ല. എന്നാലോ പിതാവു പുത്രനെയും പുത്രൻ പിതാവിനെയും അറിയുന്നതിനനുസരണമായ ഒരറിവാണു്. അതു് സ്നേഹത്തിൽ അധിഷ്ഠിതവുമാണു്. അതുകൊണ്ടാണു ആടുകൾക്കു വേണ്ടി ഞാൻ എന്റെ ജീവനെ കൊടുക്കുന്നു എന്നു കർത്താവു കല്പിച്ചതു്. തന്റെ ആടുകൾ പിതൃദത്തമായി തനിക്കു ലഭിച്ചിട്ടുള്ളവയാണു്. അവയെ സ്നേഹിക്കുകയും അവയ്ക്കു വേണ്ടി തന്റെ ജീവനെ വയ്ക്കുകയും ചെയ്യുന്നതു മൂലമാണു പിതാവിന്റെ സ്നേഹത്തെ താൻ പ്രത്യഭിവാദനം ചെയ്യുന്നതു്. അങ്ങനെ പിതാവും പുത്രനും തമ്മിലുള്ള നിത്യസ്നേഹത്തിൽ നമ്മുടെ രക്ഷ അധിഷ്ഠിതമായിരിക്കുന്നു എന്നുള്ളതു എത്ര ആനന്ദകരമായ ഒരു സത്യമാണു്.

**ചൊവ്വാ. യോഹ. 10. 22—31**

സംശയാലുക്കളായ യഹൂദന്മാർ യേശുവിനെ സമീപിച്ചു സംശയനിവൃത്തിക്കു ശ്രമിക്കുന്നതു കാണുക. കർത്താവു് അവർക്കു സാക്ഷ്യം നൽകിയതു് തന്റെ പ്രവൃത്തികൾ മാത്രമായിരുന്നു. നമ്മുടെ അവകാശവാദങ്ങൾക്കും പ്രഖ്യാപനങ്ങൾക്കും തെളിവായി നമ്മുടെ പ്രവൃത്തികളെ ചൂണ്ടിക്കാണിപ്പാൻ നമുക്കു കഴിയുമോ? അവരുടെ അവിശ്വാസകാരണം അവർ തന്റെ ആടുകളുടെ കൂട്ടത്തിൽ പെട്ടവരല്ലെന്നുള്ളതാണെന്നും കർത്താവു പ്രസ്താവിക്കുന്നു. തന്നിൽ വിശ്വസിക്കുകയും അങ്ങനെ തന്റെ ആടുകളുടെ കൂട്ടത്തിൽ എണ്ണപ്പെടുകയും ചെയ്യുവരെക്കുറിച്ചു കർത്താവു പറയുന്നതു് അവർ പിതാവിന്റെ കയ്യിൽ സുരക്ഷിതരാണെന്നാണു്. വിശ്വാസികൾക്കു ലഭിച്ചിരിക്കുന്നതു് എത്ര വലിയ ഒരു പദവിയാണു്. ഇതിനായി നമുക്കു കർത്താവിനെ സ്തോത്രം ചെയ്യുകയും അതിൽ ധൈര്യപ്പെടുകയും ചെയ്യാം. എന്തുകൊണ്ടെന്നാൽ "പിതാവിന്റെ കയ്യിൽനിന്നു അവരെ പിടിച്ചുപറിപ്പാൻ ആർക്കും കഴികയില്ല" എന്നാണല്ലോ കല്പിച്ചിരിക്കുന്നതു്.

**ബുധൻ. യോഹ. 10. 32—42.**

യഹൂദന്മാരുടെ അക്ഷമ ദർശിച്ച കർത്താവു് അവരോടു കാര്യകാരണങ്ങൾ ശരിയാംവണ്ണം വിവേചിച്ചറിയുവാൻ ഉപദേശിക്കുന്നതു കാണുക. അവർ വിശുദ്ധവും അലംഘ്യവുമെന്നു പരിഗണിക്കുന്ന ന്യായപ്രമാണത്തിന്റെ അടിസ്ഥാനത്തിലെങ്കിലും ചിന്തിക്കുവാനാണു താൻ അവരെ ഉദ്ബോധിപ്പിക്കുന്നതു്. എന്നാൽ അവയൊന്നും തന്നെ അവരിൽ ഫലിച്ചില്ല. അവരുടെ ശ്രമം മനസ്സിലാക്കിയ യേശു യെരുശലേം വിട്ടു യോർദ്ദാൻനദീതീരത്തേക്കു പോയി. യോഹന്നാൻ അവിടെവച്ചു യേശുവിനെ പറ്റി "അവൻ വളരേണം. ഞാൻ കുറയേണം" എന്നു പറഞ്ഞതു നമ്മുടെ സ്മരണയിലുണ്ടായിരിക്കും. അതു നമ്മിൽ സംഭവിക്കുന്നുണ്ടോ? അവിടെ വന്നുകൂടിയവരിൽ പലരും അവനിൽ വിശ്വസിച്ചതായി നാം വായിക്കുന്നു. അവരെപ്പോലെ കർത്താവിനെ കൂടുതൽ കൂടുതലായി അറിവാനും അവിടുംകർത്താവുമായുള്ള ബന്ധം സുദൃഢമാക്കുവാനും സാധിക്കുന്നുണ്ടോ?

**വ്യാഴം. യോഹ. 11. 1—16.**

മാർത്തയും മറിയയും തങ്ങളുടെ സഹോദരന്റെ അത്യാസന്നാവസ്ഥയിൽ കർത്താവിന്റെ സഹായം അഭ്യർത്ഥിച്ചു തന്റെ അടുക്കൽ ആളയക്കുന്നു. അവരുടെ വിശ്വാസം പരിപൂർണ്ണമല്ലായിരുന്നെങ്കിലും അവർ തന്നെ സ്നേഹിച്ചിരുന്നു. യേശു അവരെ സ്നേഹിക്കുന്നു എന്നു് അറികയും ചെയ്തിരുന്നു. ഇവിടെ വിശ്വാസത്തിൽ വളരുന്നതിനുള്ള പ്രഥമപടി സംപ്രാപ്യമായി കഴിഞ്ഞു. കർത്താവായ യേശുവിനെ വിശ്വസിച്ചു നമ്മുടെ പ്രയാസങ്ങൾ തിരുസന്നിധിയിൽ അറിയിക്കുവാനുള്ള സന്നദ്ധത നമുക്കുണ്ടോ? അതെങ്കിലും ഇല്ലാത്ത സ്ഥാനത്തു പ്രവർത്തിപ്പാൻ യേശുവിനു സാദ്ധ്യമല്ല. ഇവിടെ അവരെ വിശ്വാസത്തിൽ സ്ഥിരപ്പെടുത്തുവാൻ യേശു എന്തുചെയ്തു എന്നു കാണുക. ദൈവത്തിന്റെ പല പ്രവൃത്തികളും നമുക്കു ദുർഗ്രഹമായിരിക്കും. എന്നാലും അവനെ വിശ്വസിപ്പാനുള്ള സന്നദ്ധത നമുക്കുണ്ടെങ്കിൽ നാം അനുഗ്രഹീതരാകുകതന്നെ ചെയ്യും. ആ സഹോദരികളുടെ അഭ്യർത്ഥന നിറവേറുമ്പോൾ മറ്റു പലരെക്കുറിച്ചും അവരോടുബന്ധിച്ചു കർത്താവു ചിന്തിച്ചുകൊണ്ടിരുന്നു. അതു നാം വിസ്മരിക്കരുതു്. ബഥനിയിലേക്കു പോകുന്നതുകൊണ്ടുണ്ടാകാവുന്ന ഭവിഷ്യത്തുകളെക്കുറിച്ചു് ഒരാൾ അനുസ്മരിപ്പിച്ചപ്പോൾ തോമാശ്ലീഹാ എത്ര ഭക്തിനിർഭരമായ പ്രത്യുത്തരമാണു നൽകിയതു്.

**വെള്ളി. യോഹ. 11. 17—28.**

യേശു വരുന്നു എന്നു് അറിഞ്ഞ ഉടനെ തന്നെ കാണുവാൻ പുറപ്പെട്ടതു മാർത്ത ആയിരുന്നു. വിശു. ലൂക്കോസിന്റെ സുവിശേഷം വായിച്ചാൽ കർത്താവു മാർത്തയെ ശാസിക്കുന്നതായി തോന്നും. എന്നാൽ അവിടെ അവൾ പ്രദർശിപ്പിച്ച പ്രവർത്തനൈപുണ്യം ഇവിടെയും കാണ്മാനുണ്ടു്. മറിയയെപ്പോലെ സഹോദരന്റെ മരണത്തിൽ അവൾ ഇതികർത്തവ്യതാമൂഢയായിരുന്നില്ല. മാർത്തയുടെ അഭിവാദനവചനങ്ങൾകൊണ്ടു അവളെന്താണുദ്ദേശിച്ചതെന്നു് നമുക്കു് വ്യക്തമല്ല. എന്നാലും സർവ്വവും കർത്താവിൽ സമർപ്പിക്കുവാനുള്ള സന്നദ്ധത അവളിൽ കാണ്മാനുണ്ടു്. അതു് നാം അനുകരിക്കേണ്ട ഒരു കാര്യമാണു്. പുനരുത്ഥാനം വരുവാനിരിക്കുന്ന ഒരു കാര്യമായി മാർത്താ പ്രഖ്യാപിക്കുന്നുണ്ടെങ്കിൽ അതിനു കർത്താവു നൽകുന്ന മറുപടിമൂലം തന്നിലുള്ള വിശ്വാസം സുസ്ഥിരമാക്കുവാൻ കർത്താവു ശ്രമിക്കുന്നു. മാർത്താ അതിനു നൽകിയ മറുപടി "ഉവ്വ് കർത്താവേ—ഞാൻ വിശ്വസിച്ചിരിക്കുന്നു എന്നായിരുന്നു." അങ്ങിനെ കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ" എന്നു കർത്താവു മറ്റൊരവസരത്തിൽ പറഞ്ഞതു മാർത്തയെപ്പററി സഫലമായി. മഹത്തായ ഈ അനുഭവത്തിലേക്കു് വളരുവാൻ നമുക്കും ശ്രമിക്കാം.

**ശനി. യോഹ. 11. 29—38.**

മറിയയുടെ സ്വഭാവത്തിനു ലാസറിന്റെ മരണം അവളെ അത്രമാത്രം സ്പർശിച്ചതു സ്വാഭാവികമാണു്. എന്നാലും കർത്താവു വന്നിരിക്കുന്നു എന്നു് കേട്ടപ്പോൾ അവൾ എഴുന്നേററു കർതൃസവിധത്തിലേക്കു പോവുകയാണു ചെയ്തതു്. മറിയാമിനെപ്പോലുള്ളവർ സർവ്വവും അന്ധകാരമയമായി തോന്നിയിട്ടും അതിനിടയിൽ

# എഫേസ്യലേഖനം

(മാത്യു പി. ജോൺ എം. എ. എം. ററി. എച്ച്.)

(തുടർച്ച)

മനുഷ്യചരിത്രത്തിന്റെ—അല്ല ലോകസൃഷ്ടിയുടെതന്നെ—കാരണം ആരാഞ്ഞാൽ പൌലോസിനു കൊടുക്കുവാനുള്ള അവസാന മറുപടി ഇതത്രേ. ലോകസൃഷ്ടിയും, ലോകത്തിന്റെ വീണ്ടെടുപ്പും ദൈവമഹത്വത്തിന്റെ പുകഴ്ചയ്ക്കാകുന്നു. അതിനു പിറകിൽ നമുക്ക് ചോദ്യങ്ങളില്ല. ഈ അദ്ധ്യായങ്ങൾ ഗാഢമായി വായിച്ചാൽ ക്രൈസ്തവസഭയെപ്പററി നാം പലപ്പോഴും ഉപയോഗിക്കുന്ന പദങ്ങളുടെ അർത്ഥവ്യാപ്തിയുടെ ഒരംശംപോലും നാം മനസ്സിലാക്കുന്നില്ലെന്നും നമ്മുടെ സഭാവിഭാഗങ്ങളിൽ ഈ സത്യങ്ങൾ യഥാർത്ഥമായിത്തീരണമെന്നുള്ള ആശപോലും നമുക്ക് സാധാരണയായി ഇല്ല എന്നും വ്യക്തമാകും.

ഒന്നാം അദ്ധ്യായത്തിന്റെ അവസാനത്തിൽ "എല്ലാററിലും എല്ലാം നിറയ്ക്കുന്നവന്റെ നിറവായിരിക്കുന്ന അവന്റെ ശരീരം" എന്നു് സഭയ്ക്കു ഒരു നിർവ്വചനം കൊടുത്തിരിക്കുന്നു. സൃഷ്ടിയുടെ അന്ത്യമായ ലാക്ക് ക്രിസ്തുവിലേക്കു വളരുന്നതാണെന്നും മനുഷ്യന്റെ പൂർണ്ണത അവനിലാണു നമുക്ക് ലഭിക്കുന്നതെന്നും ആ നിറവിലേക്കു നാം വളരുന്നതു് സഭാജീവിതത്തിലൂടെയാണെന്നുമുള്ള ആശയങ്ങളുളാകുന്ന ഈ വാക്യത്തിൽ നാം കാണുന്നതു്.

പാപംമൂലം കോപിച്ചിരുന്ന ദൈവത്തെ, നമ്മുടെ കർത്താവു തന്റെ മദ്ധ്യസ്ഥതയും മരണവുംമൂലം ശാന്തതപ്പെടുത്തി നിരപ്പിച്ചു എന്നു് ഒരു ചിന്ത നമ്മിൽ പലരിലും സാധാരമാണു്. നമ്മുടെ ചില പ്രാർത്ഥനകളിൽപോലും ദൈവത്തിന്റെ കരുണയും നീതിയും രണ്ടായി തിരിച്ചു് ചിന്തിക്കാറുണ്ടു്. അതു് പുതിയ നിയമത്തിലെ ചിന്താഗതിയ്ക്കനുസരണമല്ല. രക്ഷയുടെ ഉൽഭവം പിതാവാം ദൈവത്തിന്റെ സ്നേഹത്തിലാണു്. നാം വിശ്വസിക്കുന്നതുതന്നെയും അവൻ നമ്മെ ആകർഷിച്ചിട്ടത്രേ. നാം ചെയ്യുവാനുള്ള സൽപ്രവൃത്തികൾതന്നെയും ദൈവം നമുക്കായി മുന്നൊരുക്കിയിരിക്കുന്നവയത്രേ,

(2. 1—10)

രണ്ടാം അദ്ധ്യായത്തിന്റെ രണ്ടാം ഖണ്ഡികയിൽ ക്രിസ്തുവിന്റെ വരവുമൂലം സമീപസ്ഥരായിരുന്ന യഹൂദന്മാരും ദൂരസ്ഥരായിരുന്ന യഹൂദേതരരും ഉൾപ്പെടെ വേർപാടിന്റെ നടുച്ചുവർ ഇല്ലാതെ സഭ രൂപമെടുക്കുന്നതിനെപ്പററി അപ്പോസ്തലൻ പ്രതിപാദിക്കുന്നു. ക്രിസ്തു മൂലക്കല്ലും അപ്പോസ്തലന്മാരും പ്രവാചകന്മാരും അടിസ്ഥാനവുമായി പണിതുവരുന്ന ഒരു വിശുദ്ധമന്ദിരത്തോടത്രെ സഭയെ ഇവിടെ ഉപമിച്ചിരിക്കുന്നതു്. "....നിങ്ങളും ജീവനുള്ള കല്ലുകൾ എന്നപോലെ ആത്മീക ഗൃഹമായി യേശുക്രിസ്തുമുഖാന്തരം ദൈവത്തിനു പ്രസാദമുള്ള ആത്മികയാഗം കഴിപ്പാൻതക്ക വിശുദ്ധപുരോഹിതവർഗ്ഗമാകേണ്ടതിനു പണിതുവരുന്നു." (1 പത്രോസ് 1. 5.) എന്ന പത്രോസിന്റെ വചനങ്ങളും താരതമ്യപ്പെടുത്തുക.

ക്രൈസ്തവസഭയിൽ വെളിപ്പെടുത്തപ്പെട്ടിരിക്കുന്ന മർമ്മത്തെക്കുറിച്ചും, അവന്റെ ശുശ്രൂഷകനാകുവാൻ തനിക്ക് ലഭിച്ച പദവിയെക്കുറിച്ചും പറഞ്ഞശേഷം, സർവ്വപിതൃത്വത്തിനും ആധാരമായ പിതാവാം ദൈവത്തിന്റെ മഹിമാധനത്തിനു ഒത്തവണ്ണം (അതിൽ കുറഞ്ഞതൊന്നുകൊണ്ടൊന്നും അപ്പോസ്തലൻ തൃപ്തിപ്പെടുകയില്ല) വായനക്കാർ ആന്തരികമനുഷ്യനിൽ ബലപ്പെടേണമെന്നും ക്രിസ്തു അവരിൽ വിശ്വാസത്താൽ വസിക്കണമെന്നും പൌലോസ് പ്രാർത്ഥിക്കുന്നു. നാം പ്രാർത്ഥിക്കുവാൻ തയ്യാറുള്ളതിലധികം പ്രാർത്ഥന കേൾക്കുവാൻ തയ്യാറായിരിക്കുന്ന ദൈവത്തിനു സ്തോത്രം പറഞ്ഞുകൊണ്ടു ഈ അദ്ധ്യായം അവസാനിക്കുന്നു.

നാലാം അദ്ധ്യായം മുതൽ പ്രായോഗികനിർദ്ദേശങ്ങളാണെന്നു പറഞ്ഞുവല്ലോ. എന്നിരുന്നാലും ഇവിടെയും സഭയുടെ ഏകത്വത്തെപ്പററി പറയുന്നിടത്തു "ഏക പ്രത്യാശ ...ശരീരം ഒന്നു്, ആത്മാവു ഒന്നു്. കർത്താവു ഒരുവൻ, വിശ്വാസം ഒന്നു്, സ്നാനം ഒന്നു്, എല്ലാവർക്കും മീതെയുള്ളവനും എല്ലാവരിലുംകൂടി വ്യാപരിക്കുന്നവനും എല്ലാവരിലും ഇരിക്കുന്നവനുമായ എല്ലാവർക്കും ദൈവവും പിതാവുമായവൻ ഒരുവൻ" എന്നു് അതിനു അടിസ്ഥാനങ്ങളായ സത്യങ്ങളെപ്പററി പറയുന്നു. (4. 4—6.) ക്രിസ്തീയ ജീവിത

---

കൂടെ കർത്തൃസവിധത്തിലേക്കു നീങ്ങുന്നതിനു ചെയ്യുന്ന ശ്രമം തിരുസന്നിധിയിൽ അമൂല്യമായി പരിഗണിക്കപ്പെടും. മറിയ കർത്തൃസവിധത്തിൽ എത്തിയപ്പോഴേക്കു സാഷ്ടാംഗം വീണു. അതിൽ കൂടുതൽ യാതൊന്നും അവളെക്കൊണ്ടു സാധ്യമായിരുന്നില്ല. അവളുടെ ഹൃദയവ്യഥ ദർശിച്ച യേശുവും ഹൃദയം നൊന്തുകലങ്ങി എന്നു നാം വായിക്കുന്നു. നമ്മുടെ വേദനകളിൽ നമ്മോടുകൂടെ വേദനപ്പെടുന്ന ആ സ്നേഹമൂർത്തിയെക്കുറിച്ചു ചിന്തിച്ചാലും. എന്നാൽ അവിടെ സന്നിഹിതരായിരുന്ന യഹൂദന്മാർ അതു കണ്ടിട്ടു കർത്താവിന്റെ ശക്തിഹീനതയെപ്പററിയാണു ചിന്തിച്ചതു്. അതിലുപരിയായി ചിന്തിക്കുവാൻ അവർക്കു കഴിയാതെപോയി എങ്കിൽ അതിലത്ഭുതപ്പെടുവാനില്ല. എന്നാൽ ഓരോ കാര്യങ്ങളിലുമുള്ള നമ്മുടെ അഭിപ്രായപ്രകടനങ്ങൾ എത്ര സൂക്ഷിച്ചുവേണമെന്നു് ഈ സംഭവം നമ്മെ അനുസ്മരിപ്പിക്കുന്നു.

# മാർത്തോമ്മാശ്ലീഹാ അമേരിക്കയിലും.

(റി. കെ. ജേസഫ് ബി. എ. എൽ. റ്റി.

## 1. 12 ശ്ലീഹന്മാർ സർവ്വലോകത്തും.

കഴിഞ്ഞ ലക്കങ്ങളിൽ മയിലാർപ്പൂരെ തോമാ എന്ന സാരസൻ (മുസ്ലിം) പുണ്യാവനെപ്പറ്റി പറഞ്ഞല്ലോ. അദ്ദേഹം രക്തസാക്ഷിയല്ലാത്ത ഒരു ന്യൂബിയൻ സാരസൻ ആയിരുന്നു. എന്നാൽ സാക്ഷാൽ തോമ്മാശ്ലീഹാ പഴയ ഭൂഖണ്ഡവും കടന്നു് പുതിയ ഭൂഖണ്ഡത്തിലെ അമേരിക്കയിലും ചെന്നെന്നു അവിടത്തുകാർ അവകാശം പറയുന്നു എന്ന വസ്തുത മിക്ക ഇൻഡ്യാക്കാരും പാക്കിസ്ഥാൻകാരും അറിഞ്ഞിട്ടില്ല. ഭൂമിയുടെ ഏറ്റവും വിദൂരഭാഗത്തും പോയി! അവിടംവരെയുള്ള സകല ജാതികളെയും ക്രിസ്ത്യാനികളാക്കണം എന്നായിരുന്നല്ലോ നമ്മുടെ കർത്താവിൻ്റെ കല്പന. പ്രവൃത്തികൾ 1: 8, മത്തായി 28: 18 കാണുക. അതനുസരിച്ചു ശ്ലീഹന്മാർ സർവ്വഭൂഖണ്ഡങ്ങളിലും പോയി സഭകൾ സ്ഥാപിച്ചു എന്നു വിചാരിപ്പാനിടയുണ്ടായിരുന്നു. എന്നാൽ ശേബായിലെ രാജ്ഞിയുടെ സ്ഥലമായ യെമെൻ (Yemen) "ഭൂമിയുടെ അറുതികളിൽ" ആയിരുന്നെന്നാണു് യേശു, മനുഷ്യൻ എന്ന സ്ഥിതിയിൽ പറഞ്ഞതു്. അ സ്ഥലം (യെമെൻ) അറേബിയായുടെ തെക്കുപടിഞ്ഞാറെ കോണിലായിരുന്നതാനും. അമേരിക്കകളെപ്പറ്റി അവിടത്തുകാരും അയൽക്കാരും ഒഴികെ ആരും ശ്ലീഹന്മാരുടെ കാലത്തു് അറിഞ്ഞിരുന്നില്ല.

സ്പെയിൻവരെ പോകണമെന്നു് ആഗ്രഹിച്ച പൗലൂസ്ശ്ലീഹാ അത്ര ദൂരം പോയെന്നു വിശുദ്ധ ലൂക്കോസു പറയുന്നില്ല. എങ്കിലും അദ്ദേഹത്തിൻ്റെ കാലത്തുണ്ടായിരുന്ന റോമിലെ ക്ലെമെൻറു് (Clement of Rome) ഏകദേശം 95-ാമാണ്ടു് എഴുതിയിട്ടുള്ള "പടിഞ്ഞാറിൻ്റെ അതിരുവരെ ആ ശ്ലീഹാ പോയി ലോകം മുഴുവനെയും നന്മ പഠിപ്പിച്ചു" എന്നാകുന്നു. ആ പടിഞ്ഞാറെ അതിരു് സ്പെയിനോ അതിനുമപ്പുറമോ? 'സർവ്വലോകത്തെയും' എന്നു പറഞ്ഞതു തീർച്ചയായും അതിശയോക്തിയാണു്. അന്നത്തെ റോമാ സാമ്രാജ്യം മുഴുവനിൽപ്പോലും പൗലൂസ്ശ്ലീഹായോ മറ്റോ സഞ്ചരിച്ചു പ്രസംഗിച്ചിരിപ്പാനിടയില്ല. ആ സ്ഥിതിക്കു് അന്നറിഞ്ഞിരുന്ന ചീനത്തിൻ്റെയും ജപ്പാൻ്റെയും കാര്യംപോലും ചിന്തിക്കേണ്ടാ. സിലോണിൽപ്പോലും ഒരു ശ്ലീഹാ വന്നെന്നു് സിലോണിയർ അവകാശപ്പെടുന്നില്ല.

## 2. ശ്ലീഹന്മാർക്കിപ്പുറം

12 അപ്പൊസ്തലന്മാരുടെ കാലം കഴിഞ്ഞിട്ടു ക്വാഡ്രാറ്റസ് (Quadratus hearer of the Apostles) മുതലായ അസംഖ്യം പാസ്റ്റർമാരും സുവിശേഷപ്രസംഗക്കാരും (Pastors and evangelists) ഭൂലോകം മുഴുവനിലും ക്രിസ്തുമതം വ്യാപിപ്പിച്ചെന്നു് എവുസേബിയസ് (Eusebius) എന്ന ചരിത്രകാരൻ (ഏകദേശം 325-ൽ) എഴുതിയിട്ടു. അപ്പോഴേക്കു ചീനദേശത്തും ക്രിസ്തുമതം ചെന്നെത്തിയെന്നു്

---

ത്തിൻ്റെ ഔന്നത്യമായി പൌലോസ് ഇവിടെ പറയുന്ന കാര്യങ്ങളും പ്രത്യേകം ശ്രദ്ധേയമാകുന്നു. "നാം എല്ലാവരും വിശ്വാസത്തിലും ദൈവപുത്രനെക്കുറിച്ചുള്ള പരിജ്ഞാനത്തിലുമുള്ള ഐക്യതയും, തികഞ്ഞ പുരുഷത്വവും, ക്രിസ്തുവിൻ്റെ സമ്പൂർണ്ണതയായ പ്രായത്തിൻ്റെ അളവും പ്രാപിക്കുവോളം"....അത്രെ വളരേണ്ടതു്. (4. 12)

ക്രിസ്തുവിനെക്കുറിച്ചു പഠിച്ചവനു് ഉചിതമല്ലാത്ത പ്രവർത്തികൾ ഉപേക്ഷിക്കേണ്ടയാവശ്യത്തെപ്പറ്റി 4:17-5. 14-ൽ അപ്പൊസ്തലൻ പറയുന്നു. കാലം തക്കത്തിലുപയോഗിക്കാതിരിക്കുന്നതു ഭോഷത്വമത്രെ. മനുഷ്യജീവിതത്തിനു യഥാർത്ഥമായ യോഗ്യതയും മാനവും കൊടുക്കുന്ന ദൈവസംസർഗ്ഗം ഉപേക്ഷിച്ചു് ക്ഷണഭംഗുരങ്ങളായ കാര്യങ്ങളിൽ ശ്രദ്ധമുഴുവൻ ചെലുത്തുന്നതു ഭോഷത്വമല്ലയോ?

(5.15-22.)

ഭാര്യാഭർത്തൃബന്ധം കർത്താവിനു സഭയോടുള്ള ബന്ധത്തിൻ്റെ പ്രതിഫലനമത്രേ. കൊരിന്ത്യലേഖനത്തിൽ അവിവാഹിതജീവിതത്തിൻ്റെ ശ്രേഷ്ഠതയെപ്പറ്റി പൌലോസ് പറയുന്നുണ്ടെങ്കിലും ഇവിടെ കുടുംബജീവിതത്തിനു വളരെ ഉന്നതമായ ഒരു സ്ഥാനം അദ്ദേഹം കൊടുക്കുന്നതായി [illegible]ം കാണുന്നു. (5. 22—32.) ഒരു ഭ[illegible]ത്തിലുള്ള മറ്റുള്ളവർ, മക്കൾ, [illegible]ന്മാർ മുതലായവരുടെ കടമകളും [illegible] പരസ്പരം പെരുമാറേണ്ടവിധവും 6—9—ൽ കൊടുത്തിരിക്കുന്നു.

6. 10-17 സുപ്രസിദ്ധമായ ഒരു ഭാഗമാണു്. ജീവിതത്തിൽ നമുക്കു് പോരാട്ടമുണ്ടു്. അതു് നമ്മിലും നമുക്കു് പുറമേയുള്ള ആത്മീകശക്തികളോടത്രേ. പൌലോസിൻ്റെ ഭാഷ നാം ഇന്നു് സാധാരണ ഉപയോഗിക്കുന്നതല്ലായിരിക്കാം. എന്നാൽ ആ വാക്കുകൾക്കു് പുറകിലുള്ള സത്യങ്ങൾ, അനുഭവങ്ങൾ നമുക്കു അപരിചിതങ്ങളല്ല. ആന്തരികമായ പോരാട്ടത്തിനു ദൈവികമായ ആയുധവർഗ്ഗം ആവശ്യമാണു്. ആത്മീയ പുരോഗമനത്തിനു സ്വയം ത്യജിക്കുക, സ്വയം മറക്കുക ആവശ്യമാണു്. സ്വന്ത ആത്മീക ആരോഗ്യത്തെപ്പറ്റി എപ്പോഴും ചിന്തിച്ചുകൊണ്ടിരിക്കുന്നതു് അനാരോഗ്യലക്ഷണമത്രെ. ദൈവത്തിലും അവൻ്റെ ശക്തിയിലും ആശ്രയിക്കുകയാണു നമ്മിൽനിന്നു് നമ്മുടെ ശ്രദ്ധ അകറ്റുവാനുള്ള മാർഗ്ഗം.

തൻ്റെ പ്രവർത്തനത്തിനുവേണ്ടി വായനക്കാരുടെ മദ്ധ്യസ്ഥപ്രാർത്ഥന അപ്പൊസ്തലൻ ക്ഷണിക്കുന്നു. (6. 19-20). ലേഖനവാഹകനായി തിഹിക്കോസിനെപ്പറ്റി പറഞ്ഞശേഷം ആശീർവാദത്തോടു ലേഖനം അവസാനിക്കുന്നു.

Reg. No. T 64 Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

അർനോബിയസ് (Arnobius of Sicca, 303–5 A. D.) രേഖപ്പെടുത്തിയിരിക്കുന്നു. ജർമ്മനിയിലും ബ്രിട്ടനിലും പോലും (മററനേകം വിദൂരസ്ഥലങ്ങളിലും) ക്രിസ്തുവിന്റെ നാമത്തിനു വിധേയരായവരുണ്ടായിരുന്നു് ഏകദേശം ക്രിസ്ത്വബ്ദം 195-ൽ തെർത്തുല്യൻ (Tertullian) എഴുതിയിട്ടു. സർവ്വലോകത്തും ക്രിസ്തുസഭ എന്നു് ഏകദേശം 185-ൽ ഇറനേയസ് മെത്രാൻ എഴുതിയിട്ടു. അതു സത്യമാണോ? അദ്ദേഹത്തിനു മുൻപു് ഏകദേശം 150-ൽ ജസ്റ്റിൻ (Justin) റോമിൽനിന്നു് എഴുതിയതു് 12 ശ്ളീഹന്മാർ തന്നെ (95-ൽ റോമിലെ ക്ലെമെന്റു പറഞ്ഞ പൗലൂസു മാത്രമല്ല, 12 പേരും) എല്ലാ ജാതികളോടും പ്രസംഗിക്കയാൽ ഭൂമി മുഴുവൻ (all the earth) ക്രിസ്തുവിന്റെ മഹിമകൊണ്ടു നിറഞ്ഞു എന്നാകുന്നു!! അതു് അസത്യം എന്നു വിധിക്കേണ്ട; അവസ്തുതയെന്നോ അജ്ഞതയെന്നോ അതിശയോക്തി എന്നോ വിധിക്കാം. 150-ൽ ജസ്റ്റിൻ അവസ്തുതയോ അതിശയോക്തിയോ പ്രകടിപ്പിച്ചതു ക്രി. വർഷം 73-ലെ ട്രൈഫോ (trypho) എന്ന യഹൂദന്റെ ക്രിസ്ത്യാനിഭർത്സനജടിലമായ കൃതിയെ ഖണ്ഡിക്കുന്ന എതിർവാദത്തിലായിരുന്നു. അതിൽ അങ്ങനെ വരാനിടയുണ്ടായിരുന്നു. വിശ്രുതന്മാർക്കും അങ്ങനെ ഗതികേടു വന്നുകൂട്ടും. ക്ലെമെന്റു മുതൽ എവുസേബിയോസു വരെ (95 മുതൽ 325 വരെ) യുള്ള മേൽപ്പറഞ്ഞവരുടെ പ്രസ്താവനകൾ "കാനോനികം" (ബൈബിളിൽ ഉൾപ്പെട്ടവ) അല്ലാത്തവയാകയാൽ അവയെ അപ്പടി വിശ്വസിക്കുക എന്നതു ക്രിസ്ത്യാനികൾക്കു പോലും നിർബന്ധിതമല്ലല്ലോ.

## 8. തോമാശ്ളീഹാ സർവ്വലോകത്തും.

വിശ്രുതനെന്നു കീർത്തിപ്പെട്ട ക്രിസോസ്റ്റം (Chrysostom) പോലും തോമ്മാശ്ളീഹായെപ്പററി നാലാം ശതകത്തിൽ അവസ്തുതയും അതിശയോക്തിയും ഉന്നയിച്ചു. "മാർത്തോമ്മാ എത്യോപ്യരെ മാമോദീസായാൽ ശുദ്ധീകരിച്ചു; മിക്കവാറും ലോകം മുഴുവനിലും ആ ശ്ളീഹാ സഞ്ചരിച്ചു" എന്നാണു് ആ വിശ്രുതൻ ഒരു പ്രസംഗത്തിൽ പറഞ്ഞതു്. അതു ക്ഷമിക്കാം; അദ്ദേഹം ഒരു വാഗ്മിയായിരുന്നല്ലോ. വാഗ്മികളുടെ വാചാലത മുഴുവൻ ആരും വകവച്ചുകൊടുക്കാറില്ല. അവർ വിശ്രുതന്മാരായാലും അങ്ങനെതന്നേ.

എന്നാൽ ക്രിസോസ്റ്റം മനസ്സിൽ കണ്ട എത്യോപ്യർ വാസ്തവത്തിൽ ആഫ്രിക്കക്കാരല്ല, അവരെപ്പോലെ കറുത്ത ഭാരതീയ ഇന്ത്യാക്കാരായിരുന്നു—(സൂര്യൻ കരിച്ച കറുത്ത ഇന്ത്യാക്കാരെന്നു് ആ വാഗ്മിയുടെ സമകാലീനനായ സുറിയാനി കവി മാർ അപ്രേം, St Ephrem വർണ്ണിച്ചവർ)—എന്നു വ്യാഖ്യാനിച്ചാൽ കാര്യം ശരിയാകും. വടക്കും തെക്കുമുള്ള ഇൻഡ്യന്മാർ മിസ്രയീമ്യരെയും എത്യോപ്യരെയും പോലെ കറുത്തവരാണെന്നു ക്രിസ്ത്വബ്ദം 5-ൽ സ്ട്രാബോ (Strabo എഴുതിയിരിക്കുന്നു. ക്രിസ്തുവിനു മുൻപു 430-ൽ ഹെറോഡോട്ടസ് (Herodotus) സിന്ധുനദീമുഖപ്രദേശത്തെ ഇൻഡ്യന്മാരെ "പൗരസ്ത്യ എത്യോപ്യ"രെന്നു വിളിച്ചു. അതു ദ്രാവിഡരുടെ ഒരു ദേശമായിരുന്നു; ഇന്നും ബ്രാഹൂയി (Brahui) ഭാഷക്കാരായ ദ്രാവിഡർ അവിടെയുണ്ടല്ലോ. സിന്ധുനദീമുഖത്തിനു പടിഞ്ഞാറുള്ള സന്ദരുക്കളിലും, ആ നദിയുടെ മേൽഭാഗത്തെ രാജാക്കന്മാരായിരുന്ന ഗുന്ദഫറിന്റെയും മസ്ദായിയുടെയും രാജ്യങ്ങളിലും തോമ്മാശ്ളീഹാ പ്രസംഗിച്ചു് അവിടത്തന്നേ രക്തസാക്ഷിയായി മരിക്കപ്പെട്ടു എന്നാണു് ക്രിസോസ്റ്റമിനും അപ്രേമിനും എവുസേബിയസിനും മുൻപുണ്ടായ സുറിയാനികൃതിയായ "തോമ്മാപ്രവൃത്തികൾ" (ക്രി. 210) നേരത്തെ പറഞ്ഞതു്. പിന്നെയാണു ദക്ഷിണേന്ത്യാ അ[വ] ശ്ളീഹായുടെ അവകാശം പറഞ്ഞുതുടങ്ങിയതു് എന്നു രേഖയുള്ളതു്.

"മിക്കവാറും സർവ്വലോകത്തും" സഞ്ചരിച്ചു എന്നു ക്രിസോസ്റ്റം തോമ്മാശ്ളീഹായെപ്പററി പറഞ്ഞതിനു (പക്ഷേ ഗലീലിയായും എദേസായും യൂഫ്രട്ടീസും [illegible]) ഇൻഡ്യായിലെ സിന്ധുനദിയുടെ മേൽഭാഗം വരെ ബഹുദൂരം സഞ്ചരിച്ചിട്ടു് ഗുന്ദഫറിന്റെ (King Gundaphar, Gondophares) യും മസ്ദായി (King Mazdai) യുടെയും രാജ്യത്തു് (ഇന്നത്തെ പശ്ചിമപാകിസ്ഥാനിൽ) എത്തി എന്നർത്ഥമെടുത്താൽ അതിലെ അതിശയോക്തി നീങ്ങും. രണ്ടാം ശതകത്തിൽ ഇറനിയസ് (Iranaeus) മെത്രാൻ ചെറിയ ഏഷ്യയിൽനിന്നു പശ്ചിമയൂറോപ്പിലെ ഗോൾ വരെയേ പോയുള്ളൂ. പൗലോസ് ശ്ളീഹാ സ്പെയിനിൽ പോയെന്നു വിചാരിച്ചാലും, ആ യാത്രയുടെ ഏകദേശം ഇരട്ടി പ്രയാസവും ദൂരവും ഉള്ള യാത്രയാണല്ലോ തോമ്മാശ്ളീഹാ നിർവ്വഹിച്ചതു്. (തുടരും)



Printed and Published by N. M. Abraham B. A. at The Malayala Manoram Press Kottayam